# യുറീക്ക

കുട്ടികളുടെ ശാസ്ത്രമാസിക





ഗാന്ധിജയന്തി പതിപ്പ്




വൈദ്യരത്നം പി. എസ്സ്. വാരിയരുടെ

# ആര്യവൈദ്യശാല

## കോട്ടക്കൽ *(കേരളാസ്റ്റേറ്റ്)*

സ്ഥാപിതം: 1902

### ഹെഡ് ഓഫീസ് ടെലിഫോൺസ്:

| | |
|---|---|
| *ഓഫീസ് (With Extension to Managing Trustee & General Manager)* | *ഫോൺ: 31* |
| *നർസിംഗ് ഹോം* | *ഫോൺ: 44* |
| *മാനേജിംഗ് ട്രസ്റ്റി (Residence)* | *ഫോൺ: 27* |
| *പ്രധാനവൈദ്യൻ (Office & Residence)* | *ഫോൺ: 25* |
| *ജനറൽ മാനേജർ (Residence)* | *ഫോൺ: 26* |

### ബ്രാഞ്ചുകൾ:

| | | | |
|---|---|---|---|
| *1.* | *കോഴിക്കോട്* | *(ഫോൺ: 2155)* | *കല്ലായിറോഡ്* |
| *2.* | *തിരൂർ* | *(ഫോൺ: 31)* | *സ്റ്റേഷൻറോഡ്* |
| *3.* | *പാലക്കാട്* | *(ഫോൺ: 104)* | *വടക്കന്തറ* |
| *4.* | *,, സെയിൽസ്ഡിപ്പോ* | *(ഫോൺ: 584)* | *ജി. ബി. റോഡ്* |
| *5.* | *എറണാകുളം* | *(ഫോൺ: 33026)* | *മഹാത്മാഗാന്ധിറോഡ്* |
| | *,,* | *(ഫോൺ: 32674)* | *വൈദ്യന്റെ താമസം* |
| *6.* | *തിരുവനന്തപുരം* | *(ഫോൺ: 3924)* | *സ്റ്റാച്യൂറോഡ്* |
| *7.* | *ഈറോഡ്* | *(ഫോൺ: 172)* | *45, കാവേരിറോഡ്* |
| *8.* | *ആലുവാ* | *സെയിൽസ് ഡിപ്പോ* | *ബേങ്ക്റോഡ്* |
| *9.* | *മദിരാശി* | *(ഫോൺ: 811275)* | *കൃഷ്ണമാചാരിറോഡ്, നുങ്കംപാക്കം* |

*ശാസ്ത്രീയമായി നിർമ്മിച്ച ആയുർവ്വേദ ഔഷധങ്ങളും വിദഗ്ദ്ധമായ വൈദ്യസഹായവും ഹെഡ്ഓഫീസിൽനിന്നും ബ്രാഞ്ചുകളിൽനിന്നും ലഭിക്കുന്നതാണ്. പിഴിച്ചിൽ, നവരക്കിഴി മുതലായ കേരളീയ ചികിത്സകൾ കോട്ടയ്ക്കലുള്ള* **ഗോൾഡൻ ജൂബിലി നർസിംഗ് ഹോമിൽ** *വെച്ച് പ്രധാനവൈദ്യന്റെ മേൽനോട്ടത്തിൽ നടത്തപ്പെടുന്നു.*

*വിദൂരസ്ഥരായ രോഗികൾക്ക് എഴുത്തുകുത്തുകൾവഴി പ്രധാനവൈദ്യൻതന്നെ ചികിത്സ നിശ്ചയിച്ചറിയിക്കുന്നതാണ്.*

*മാനേജിംഗ് ട്രസ്റ്റി*

## ഏജൻസി അറിയിപ്പ്

'യൂറീക്ക'യുടെ ഏജൻറുമാർ ഓർഡറും കമ്മീഷൻ കഴിച്ചുള്ള അഡ്വാൻസ് തുകയും 10-ാം തിയതിക്കു മുമ്പുതന്നെ മാനേജിംഗ് എഡിററർക്ക് എത്തിക്കുക. 10-ാം തിയതി കഴിഞ്ഞുള്ള ഓർഡറുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.



# യുറീക്ക

കുട്ടികളുടെ ശാസ്ത്രമാസിക

ഒന്നു് (5) 1970 ഒക്ടോബർ

**പ്രത്യേക ഫീച്ചർ**



**കരിക്കുലം സയൻസ്**



**പോപ്പുലർ സയൻസ്**



**മത്സരലേഖനം**



**കഥ**



**ബാലവാടി**



**ചിത്രീകരണം**







ചെല്ലുവിൻ ഭവാന്മാരെൻ
ഗുരുവിൻ നികടത്തിൽ
അല്ലാസ്സിലവിട്ടത്തെ
ചരിത്രം വായിക്കുവിൻ

ഒരു കേരള ശാസ്ത്രസാഹിത്യപരിഷത്ത് പ്രസിദ്ധീകരണം

മുഖപ്പേജ്ജ ചിത്രം: കുത്തിവെപ്പിൻെറ ശിൽപി

ഉത്തരം തേടുന്ന ആരോഗ്യപ്രശ്നങ്ങൾ

കുട്ടികൾക്കും രക്ഷിതാക്കൾക്കുംവേണ്ടി

അടുത്ത ലക്കത്തിൽ തുടങ്ങുന്ന ഒരു പുതിയ പംക്തി

# കുട്ടികളുടെ ഡോക്ടർ

നിങ്ങളുടെ ആരോഗ്യപ്രശ്നങ്ങൾക്കുള്ള

മറുപടി പ്രസിദ്ധീകരിക്കാൻ

യുറീക്ക ഓരോ ലക്കവും ഏതാനും പേജുകൾ കരുതിവെക്കുന്നു

കുട്ടികളുടെ ഡോക്ടറെന്നു പേരുകേട്ട

## ഡോ: എൻ. പി. കാത്ത്യായിനിയമ്മ

ഈ പംക്തി കൈകാര്യം ചെയ്യുന്നു

നിങ്ങളുടെ ആരോഗ്യപ്രശ്നങ്ങൾ

ഈ മേൽവിലാസത്തിലയക്കുക:

**ഡോ: എൻ. പി. കാത്ത്യായിനിയമ്മ**

C/o 'യുറീക്ക'

മണ്ണുത്തി (P. O.) തൃശ്ശൂർ.

*ഗാന്ധിജി മരിച്ചു. അദ്ദേഹം തുറന്നുതന്ന വഴികളിൽ പുല്ലുമൂടി, ആ മഹാത്മാവിൻേറതായി നമുക്കെന്തുണ്ട ബാക്കി? ഒരുപിടി ഓർമ്മകൾമാത്രം. കരിഞ്ഞ ഒരു പൂച്ചെണ്ടുമാത്രം!*

**ബാലാമണിയമ്മ**

# ഗാന്ധിപാദങ്ങളിൽ

ജീവിതത്തിൽ മറക്കാനാവാത്ത ദിവസങ്ങൾ എത്ര കുറച്ചേ ഉള്ളൂ? അങ്ങനെ ഒരു ദിവസമായിരുന്നു ഞങ്ങൾക്കെല്ലാം അതു്. ഓർമ്മകൾക്കു് ജീവൻ പുലർത്തുന്നതു് വൈകാരികതീവ്രതയാണല്ലൊ. പിറേറന്നു ഞങ്ങൾ മടങ്ങിയതിനെക്കുറിച്ച് വ്യക്തമായ ഒരു സ്മരണയും എനിക്കില്ല. ഗാന്ധിജിയുടെ അപദാനങ്ങൾ വാഴ്ത്തിക്കൊണ്ടു് ഞങ്ങൾ പതുക്കെ നടന്നുപോന്നിട്ടുണ്ടാവണം. അല്ലെങ്കിൽ ഔത്സുക്യം പകർന്നുതന്ന ശക്തി ക്ഷയിച്ചതുകൊണ്ടു് ഒരു വഞ്ചി പിടിച്ചിട്ടുണ്ടാവണം. ഒന്നും തീർച്ചയില്ല. ജീവിതമഹത്വത്തോടു സമ്പർക്കം സിദ്ധിച്ച ആ കുറച്ചു നിമിഷങ്ങൾ മാത്രം നക്ഷത്രങ്ങളെപ്പോലെ സ്മരണയിൽ തിളങ്ങുകയാണു്.

കൊല്ലങ്ങൾക്കുശേഷം കല്ക്കത്തയിൽവെച്ചാണ് പിന്നെ ഞാൻ മഹാത്മജിയെ കണ്ടതു്. അന്നു ഞാനും ഭർത്താവും അദ്ദേഹത്തെ വന്ദിച്ച് മാറിനിന്നതേയുള്ളൂ. തിരക്കാണ്, പത്രത്തിൽ ഫോട്ടോ കണ്ടിട്ടുള്ള പലരും വരുന്നു, പോകുന്നു.......

മറെറാരു ദിവസം കല്ക്കത്തയിൽ നടന്ന ഒരു പ്രാർത്ഥനായോഗത്തിനു പോയി. കാർ കുറച്ചു ദൂരെ നിർത്തി, തിങ്ങിക്കൂടിയ പുരുഷാരത്തിനിടയിലൂടെ ഞങ്ങൾ പ്രാർത്ഥനാവേദിയിൽനിന്നകലെയല്ലാത്ത ഒരിടത്ത് ചെന്നിരുന്നു. കൂടെയുണ്ടായിരുന്ന കൊച്ചുമകൾ സുലോചനയെ തിരക്കു പേടിച്ച് അങ്ങോട്ടു കൊണ്ടുപോയില്ല. ആ കുട്ടി ഗാന്ധിജിയെക്കാണാൻ വേണ്ടി ഡ്രൈവറുടെ സഹായത്തോടെ കാറിന്നു മുകളിൽ കയറിനിന്നു. ഗാന്ധിജിയെക്കുറിച്ചുള്ള ആദരവത്രയും നിലനിന്നിരുന്നു എങ്കിലും ആവേശത്തിൻെറ നാളുകൾ എനിയ്ക്കന്നേയ്ക്കു കഴിഞ്ഞുപോയിരുന്നു. ആ പവിത്രജീവിതത്തിന്നു നേരിട്ട മോഹഭംഗത്തെക്കുറിച്ചാണ്‌ ഞാനന്നോർത്തതു്. സ്വാതന്ത്ര്യത്തേക്കാളേറെ താൻ വിലമതിച്ച സമുദായമൈത്രി തകരുന്നതദ്ദേഹത്തിന്നു കണ്ടുനിൽക്കേണ്ടിവന്നു. മരണത്തിന്നു മുൻപുതന്നെ അതദ്ദേഹത്തെ തകർത്തിയില്ലേ! നമ്മെ ജീവിതം പഠിപ്പിക്കാനായി കൂടെക്കൂടെ മഹാത്മാക്കൾ വരുന്നു, അവർ പിൻതള്ളപ്പെടുന്നു, മറക്കപ്പെടുന്നു.

ഗാന്ധിജി, നവജീവനിലെഴുതാറുള്ള ലേഖനങ്ങൾ ഞാൻ സശ്രദ്ധം വായിച്ചുപോന്നു. മഹൗന്നത്യത്തിൽ ചിറകുനിവർത്തുന്ന ആദർശങ്ങൾക്കു താഴെ സ്വന്തം കൂടുകളുണ്ട്. ഇല്ലെങ്കിൽ ഉണ്ടാക്കാമെന്നു അദ്ദേഹം ചൂണ്ടിക്കാട്ടി. ഒരു പറവയ്ക്കും ആകാശത്തിലല്ല കൂട്, ഭൂമിയിലാണ്. മനുഷ്യസ്നേഹത്തിന്നു പ്രാധാന്യം കൊടുക്കുന്ന ഒരു രാഷ്ട്രത്തിൽ ഗാന്ധിയൻ ധനശാസ്ത്രത്തിന്നു വിജയനം സുനിശ്ചിതമത്രെ. അക്രമരഹിതമായ ചെറുത്തുനിൽപ്പാകട്ടെ നിസ്തുല്യമായൊരായുധമാണ്. വ്രതനിഷ്ഠരല്ലാത്തവർ എടുത്തു പെരുമാറുന്നതു സൂക്ഷിച്ചിട്ടുവേണമെങ്കിലും .....

1948-ൻെറ ആരംഭം. ഒരു ദിവസം ഞാൻ കുളികഴിഞ്ഞ് നാലപ്പാട്ട് വീട്ടിലെ മുകൾത്തളത്തിൽ ഗീത വായിച്ചുകൊണ്ടിരിക്കെ ഇളയ മകൻ ഓടിവന്നു പറഞ്ഞു: മഹാത്മാ മരിച്ചു, വെടികൊണ്ടിട്ട്.

ഞാൻ താഴത്തേയ്ക്കു ചെന്നു. എല്ലാവരുടേയും വിഷയം ഇതുതന്നെ. ക്ഷോഭം, വ്യസനം, സംഭ്രമം! അപ്പോൾത്തന്നെ വന്ന പത്രം നിവർത്തിനോക്കി വൈകുന്നേരം അഞ്ചുമണിക്ക് സമുദ്രതീരത്ത് പ്രാർത്ഥന........

എൻെറ മകൾ കമല തൻെറ കറുത്ത "ജാക്കററ്" ചീന്തി കുറെ ബാഡ്ജുകൾ ഉണ്ടാക്കി, ഞങ്ങളുടേയും അയൽപക്കത്തെ സുഹൃത്തുക്കളുടേയും ഉടുപ്പുകളിൽ കുത്തി. അടുത്ത കുടിലുകളിൽ ചെന്നു പാവപ്പെട്ടവരെ വരുത്തി അവരേയും കറുത്ത ബാഡ്ജ് ധരിപ്പിച്ചു. അമ്മാമൻെറ നേതൃത്വത്തിൽ ഞങ്ങളെല്ലാം കടപ്പുറത്തേയ്ക്കു നടന്നു.

അഞ്ചു മണി. അതിർ കാണാത്ത വീചീവിക്ഷുബ്ധമായ സമുദ്രം. സൂര്യൻ അകലെ താഴ്ന്നു തുടങ്ങി. അവിടെ പ്രകാശപൂരം പൊട്ടിവിടരുന്നു. വെള്ളത്തിലിറങ്ങിനിന്നു നനഞ്ഞ കണ്ണുകളോടെ, ആ മറഞ്ഞുപോയ മാനവജ്യോതിസ്സിന്നുവേണ്ടി ഞങ്ങൾ പ്രാർത്ഥിച്ചു. അതേ സമയത്ത് ഇന്ത്യ മുഴുവനും അദ്ദേഹത്തിന്നുവേണ്ടി പ്രാർത്ഥിയ്ക്കുകയായിരുന്നു.

ഗാന്ധിജി മരിച്ചു. അദ്ദേഹം തുറന്നുതന്ന വഴികളിൽ പുല്ലുമൂടി. ആ മഹാത്മാവിൻേറതായി നമുക്കെന്തുണ്ട് ബാക്കി? ഒരു പിടി ഓർമ്മകൾ മാത്രം കരിഞ്ഞ് ഇതൾ കൊഴിഞ്ഞ ഒരു പൂച്ചെണ്ടു മാത്രം●

('സ്മരണ മണ്ഡല'ത്തിൽനിന്ന്. സാനുവാദം)



എസ്. പി. സി. എസ്;

# അക്ഷരങ്ങളുടെ അറ

ഒരു പുസ്തകം ഏതു ടൈപ്പിൽ അടിക്കണമെന്നു മുൻകൂട്ടി നിശ്ചയിക്കും. ഇതും എഡിററാണ് ചെയ്യുന്നതു്. പുസ്തകത്തിൽ ഗ്രന്ഥകാരൻ സ്വയം എഴുതിയ ഭാഗങ്ങളാണ് പ്രധാനം. മററു ചിലതും അതിൽ കാണാം. പുസ്തകത്തിൻേറയും ഗ്രന്ഥകാരന്റെയും അച്ചടിച്ച പ്രസ്സിൻേറയും പ്രകാശകൻേറയും പേരു്, വിഷയവിവരം മുതലായി ആദ്യപേജുകളിലെ വിവരങ്ങൾ നിർബ്ബന്ധമായും കാണും. പ്രസ്താവന, മുഖവുര, ടിപ്പണി, അടിക്കുറിപ്പ്, നാമാനുക്രമണിക തുടങ്ങി വല്ലതും ഉണ്ടായേക്കാം. ഈ ഓരോന്നിനും ഏതേതു ടൈപ്പുകൾ ഉപയോഗിക്കണമെന്നു മുൻകൂട്ടി നിശ്ചയിക്കും. ടൈപ്പുകൾ തെരഞ്ഞെടുക്കുന്നതിനടിസ്ഥാനം വായിക്കുന്നയാളിൻെറ കഴിവ് (ഉദാഹരണത്തിനു്—കുട്ടികൾക്കുവേണ്ടി പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾക്കു വലിയ ടൈപ്പ് ഉപയോഗിക്കുന്നു) ഭംഗി, വൈവിധ്യം പ്രാധാന്യം, ഉപയോഗിത മുതലായവയാണ്. തലക്കെട്ട്, അദ്ധ്യായത്തിൻെറ പേരു മുതലായവയ്ക്കും സാധാരണ ടൈപ്പിനേക്കാൾ വലുതു് ഉപയോഗിക്കും.

മലയാളത്തിൽ എട്ടുമുതൽ നാല്പത്തിയെട്ടുവരെ പോയിൻറിലുള്ള അക്ഷരങ്ങളാണ് ഉപയോഗത്തിലിരിക്കുന്നതു്. സ്മാൾ പൈക്കാ, പൈക്കാ, ഇംഗ്ലീഷ് ബോഡി, വെണ്ടക്കാ, വഴതനങ്ങാ, മത്തങ്ങാ എന്നൊക്കെ ചെറുതു മുതൽ വലുതുവരെയുള്ള അക്ഷരങ്ങൾക്കു പേരുണ്ടു്. പോയിൻറ് വലിപ്പത്തിന്റെ അളവാണ്. അച്ചാണിയുടെ (ടൈപ്പിൻെറ) തണ്ടു കനമാണ് പോയിൻറു കണക്കിൽ പറയുന്നതു്.

ഓരോ ഇനം അക്ഷരങ്ങളും പ്രത്യേകം പെട്ടികളിലിട്ടിരിക്കും. അക്ഷരപ്പെട്ടിയിൽ ഓരോ അക്ഷരത്തിനും ഓരോ അറകളു

ണ്ടു്. ഒരു സെററു് അക്ഷരങ്ങളിൽ, കൂടുതൽ ഉപയോഗമുള്ളവ ഒരു പെട്ടിയിലും മററുള്ളവ മറെറാരു പെട്ടിയിലും ഇടുന്നു. രണ്ടു പെട്ടികളും ഒരു സ്റ്റാൻറിൽ ചെരിച്ചുവെച്ചിരിക്കും. അധികം ഉപയോഗമുള്ള അച്ചുകൾ താഴത്തെ പെട്ടിയിലായിരിക്കും.

ഓരോ അക്ഷരവും പെട്ടിയുടെ ഏതേതു ഭാഗത്തുള്ള അറയിലിടണമെന്നു് ഒരു പതിവു വീണിട്ടുണ്ടു്.

"വൈരാവിയും പോയോ?"

എന്നതിൽ ആറക്ഷരമേയുള്ളു. ഇത്രയും അച്ചടിക്കാൻ,

| | | | | | |
|---|---|---|---|---|---|
| ൈ | 2 | ി | 1 | പ | 1 |
| വ | 2 | യു | 1 | യ | 1 |
| ര | 1 | ം | 1 | ? | 1 |
| ാ | 3 | േ | 2 | | |

ഇങ്ങനെ പതിനൊന്നു തരത്തിൽ 16 അച്ചുകൾ വേണം ഇതു് 16 അറകളിൽ കിടക്കുന്നു.

വൈരാവിയും എന്നു കഴിഞ്ഞു കുറച്ചു സ്ഥലം കാണുന്നില്ലേ? അവിടെ അച്ചില്ലാത്ത ഒരു ഈയക്കട്ട വെക്കണം. അതാണ് സ്പെയ്സ്. വൈരാവിയും പോയോ എന്നു ആരെങ്കിലും ചോദിച്ചതാണെന്നു കാണിക്കാൻ " " ഇങ്ങനെ രണ്ടു അച്ചുകളും വേണം. ഈ വാക്യം ഒരു വരി മുഴുവനില്ലല്ലോ. ശൂന്യമായ സ്ഥലത്തു് ആവശ്യംപോലെ ഈയക്കട്ട വെക്കണം. അതിനു ക്വാർട്ട്സ് എന്നു പേരു്.

എഡിററുചെയ്തുകഴിഞ്ഞാൽ കൈയെഴുത്തുകോപ്പി അച്ചടിക്കാൻ ഏല്പിക്കുന്നു. അച്ചടിശാലയിലെ ചുമതലക്കാർ അതു് ഓരോ കമ്പോസിറററർമാർക്കും കുറേശ്ശെ പങ്കുവെച്ചു കൊടുക്കുന്നു. ഏതു പോയിന്റിൽ എത്ര എമ്മിൽ കമ്പോസ് ചെയ്യണമെന്നു് അവരെ അറിയിക്കണം. നമ്മുടെ പുസ്തകങ്ങൾ പതിന്നാലോ പന്ത്രണ്ടോ പോയിന്റിലാണ് സാധാരണ ചേർക്കാറുള്ളതു്. ക്രൗൺ എട്ടിലൊന്നു സൈസ് പുസ്തകം 21ഓ 22ഓ എമ്മിൽ ചേർക്കും. ഡെമ്മിയാണ് സൈസെങ്കിൽ 24ഓ 26ഓ എമ്മിൽ ചേർക്കും●

അടുത്ത ലക്കത്തിൽ തുടരുന്നു

## അച്ചടിക്കുന്നതെങ്ങിനെ?

*കുമിളകളായി പുറത്തുവന്ന വായു ഇരുന്നിരുന്നതു് കുപ്പിയിലല്ലേ? അതിനർത്ഥം വായുവിനു് ഇരിയ്ക്കാൻ സ്ഥലം വേണമെന്നു്, വായു ഒരു വസ്തുവാണെന്നു്*

**സുകുമാർ, കുക്കഞ്ചേരി**

# ഒഴിഞ്ഞ കുപ്പിയിൽ എന്താണ്?

ഞാൻ ഒരൊഴിഞ്ഞ കുപ്പിയെടുത്തു നിങ്ങളെ കാണിച്ചിട്ട് ചോദിക്കുന്നു:

'ഇതിലെന്താണു്?'

നിങ്ങൾ പറഞ്ഞേക്കാം, ഒന്നുമില്ലെന്നു്!

തെററു്! ഞാൻ കാണിച്ച കുപ്പി ശൂന്യമല്ല. അതിൽ ഒരു വസ്തുവുണ്ട്. അത്ഭുതം തോന്നുന്നുണ്ടോ—? ഒട്ടും സംശയിക്കേണ്ട. എന്താണാ വസ്തുവെന്നല്ലേ—അതാണു് വായു! നമുക്കു് ജീവിതം തരുന്ന വായു!

ഇപ്പോൾ നിങ്ങൾ ചോദിച്ചേക്കാം. വായു വസ്തുവാകുന്നതെങ്ങനെ—? നിറവും രൂപവും ഇല്ലാത്ത വായുവിനെ വസ്തുവെന്നു പറയാമോ—?

പറയാം. എന്തിനേറെ—? നമ്മുടെ ദൈനംദിനജീവിതത്തിൽത്തന്നെ നിങ്ങളുടെ സംശയങ്ങളെ ദൂരീകരിക്കാനുള്ള ഉദാഹരണങ്ങൾ നിരവധിയാണു്.

ഒന്നു പറയാം. ഞാൻ പറഞ്ഞ കുപ്പിയുടെ കാര്യംതന്നെയെടുക്കൂ!

ആദ്യംതന്നെ ഒരു പരന്ന പാത്രത്തിൽ കുറെ വെള്ളമെടുക്കുക. ശേഷം മുൻപറഞ്ഞ കാലികുപ്പിയെടുത്തു് വെള്ളത്തിൽ താഴ്ത്തി അല്പം ചെരിച്ചുപിടിക്കുക. കണ്ടോ—കണ്ടോ—കുപ്പിയിൽനിന്നും നിരനിരയായി കുമിളകൾ പുറത്തേക്കു പായുന്നില്ലേ—? ഇടയ്ക്കു് ഒരു കാര്യം: വെള്ളത്തിൽ കുത്തി മറിയുന്ന കുമിളകളുടെ ഭംഗിയാസ്വാദിച്ചു നിൽക്കാൻ വരട്ടേ—ട്ടോ. അതിനുമുമ്പു് വീണ്ടും വീണ്ടും കുപ്പികൊണ്ടുള്ള പരീക്ഷണം തുടർന്നുനോക്കൂ........ വീണ്ടും വീണ്ടും കുമിളകളും ഉണ്ടാവുന്നില്ലേ—?

ഇനി കേൾക്കൂ!........നിങ്ങൾ കണ്ട കുമിളകളത്രയും കുപ്പിയിൽനിന്നും വന്നതാണെന്നും കുപ്പിയിലെ വായുവിന്റെ ബഹി

ഗ്ഗമനമാണ് കുമിളകൾക്കു കാരണമെന്നും പറയേണ്ടതില്ലല്ലോ—ഇല്ല; ഇപ്പോൾ കുപ്പി ശൂന്യമല്ലെന്നു ബോധ്യമായി. എങ്കിലും ഒരു സംശയംകൂടി! അല്ലേ?

കുമിളകളുടെ രൂപത്തിൽ പുറത്തേക്കുവന്ന വായുവത്രെയും കുടികൊണ്ടിരുന്നതു് കുപ്പിയിലാണല്ലോ—ഇതുകൊണ്ടുതന്നെ വായുവിനു് കുടികൊള്ളാൻ ഇടം വേണമെന്നു തെളിയുന്നു......അങ്ങനെയുള്ള ആ വായു, വസ്തുവല്ലെങ്കിൽ മറ്റെന്താകും—?

ഉത്തരം മുട്ടിപ്പോയല്ലേ—സാരമില്ല. മറക്കാതെ. ആവത്തിച്ചാവത്തിച്ചു പഠിച്ചോളൂ........ഇനിയും അബദ്ധം പററരുതേ●

# ഒരു ബ്ലൂ പ്രിൻററിൻെറ കഥ

ഐൻസ്റ്റീനെക്കുറിച്ചു് ഒരു ഡോക്യുമെൻററി ചിത്രം നിമ്മിച്ചുകൊണ്ടിരുന്ന ഒരു സിനിമാസംവിധായകൻ ഒഴിവുസമയത്തൊരിക്കൽ ഐൻസ്റ്റീന്റെ മുറിയിൽ സമയംപോക്കാനെത്തി. ഐൻസ്റ്റീൻ മുറിയിലുണ്ടായിരുന്നില്ല. മേശപ്പുറത്തു് ഒരു ബ്ലൂപ്രിൻറ് കിടന്നിരുന്നു. കെട്ടിടനിമ്മാണത്തിൽ ശകലം ഭ്രമമുണ്ടായിരുന്ന ചലച്ചിത്രനിമ്മാതാവിന്നു് മഹാനായ ഈ ശാസ്ത്രജ്ഞന്നു് ശില്പിശാസ്ത്രത്തിൽ എത്രത്തോളം ബോധമുണ്ടെന്നു തിരക്കാൻ ഒരൌത്സുക്യമുണ്ടായി. പക്ഷേ, ദൌർഭാഗ്യമെന്നു പറയട്ടെ: അദ്ദേഹത്തിനാ ബ്ലൂപ്രിൻറിൽനിന്നു് ഒരെത്തുംപിടിയും കിട്ടിയില്ല. അവസാനമാണ് ബ്ലൂപ്രിൻററിന്റെ അടിയിൽ എഴുതിയിരുന്ന സൂചിക അദ്ദേഹത്തിൻെറ കണ്ണിൽപ്പെട്ടതു്: ഒരിഞ്ച്=100ദശലക്ഷം പ്രകാശവഷം!

(അവലംബം)

*മസാലയും മാമൂല്യം ബാക്കിയും അറബികളാണ്
നമുക്കു സംഭാവന ചെയ്തത്. സലാംവെക്കുന്നതും
അറബിയാണ്.*

**ചുമ്മാർ, ചൂണ്ടൽ**

# മലയാളത്തിലെ അറബികൾ

അദ്ധ്യാപകൻ ക്ലാസ്സിൽ വന്നുകഴിഞ്ഞാലുടനെ ഹാജർ വിളിയാണ്. കുട്ടികളോരോരുത്തരും എഴുന്നേററുനിന്ന് ഹാജർ പറയും. 'ഹാജർ' എന്ന പദം അറബി പദമാണെന്നറിയാമോ?

ഹർജി, വക്കീൽ, വക്കാലത്ത്, മുക്ത്യാർ, രാജി, കരാർ, സന്നത്, ഹജൂർ, നക്കൽ എന്നീ പദങ്ങൾ വക്കീലന്മാരുടേയും വക്കീൽ ഗുമസ്തന്മാരുടേയും ജഡ്ജിമാരുടേയും കുട്ടികൾക്കു കേട്ടു പരിചയമുണ്ടായിരിക്കും. അവയെല്ലാം മലയാളം കടംവാങ്ങിയിട്ടുള്ളതാണ്. കോടതി ഭാഷയിൽ ഇവ അനവധി കടന്നുകൂടിയിട്ടുണ്ട്.

വിവർത്തനം എന്ന പദത്തിന് തർജമ എന്നു പറയാറുണ്ടല്ലോ. തർജമ അറബിക് വാക്കാണ്. പണം 'വസൂൽ' ചെയ്യുക (വസൂൽ); 'തമാശ' പറയുക (തമാശ), 'താക്കീത്' ചെയ്യുക (താക്കീത്); 'കശാപ്പ്' ചെയ്യുക (കശാപ്പ്); കുപ്പി 'കാലി'യാക്കുക (കാലി); 'കത്ത്' എഴുതുക (കത്ത്); 'ഖജനാ'വിൽ പണമടക്കുക (ഖജനാ); 'തകരാർ' സംഭവിക്കുക (തകരാർ); എന്നിങ്ങനെ അറബി പദങ്ങളോടുകൂടി (വലയത്തിനകത്തുള്ളത് അറബി പദങ്ങൾ) ഭാഷ പദങ്ങൾ ചേർത്തു ഉപയോഗിച്ചുവരുന്നു. 'മസാല്യം', 'മാമൂല്യം', 'ബാക്കി'യും അറബികളുടെ സംഭാവനയാണ്.

ഭാഷാഭണ്ഡാരത്തിലെ അന്യഭാഷാ നാണയങ്ങൾ അനവധിയാണ്. അറബികളും കേരളീയരുമായി ഇടപഴകിയതിന്റെ ഫലമായിട്ടാണങ്ങിനെ സംഭവിച്ചത്. വാണിജ്യപരമായി പ്രാചീനകാലംതൊട്ടേ നമുക്ക് ബന്ധമുണ്ടായിരുന്നു. അറബികളിൽനിന്നും മുസ്‌ലീം സമുദായത്തിൽനിന്നും നമുക്ക് ലഭിച്ചിട്ടുള്ള ഈ പദങ്ങൾ ഭാഷയിൽ അലിഞ്ഞുചേർന്നു. വാസ്തവത്തിൽ ഭാഷ വളരുന്നത് ചുററുപാടുകളുടെ പ്രേരണകൊണ്ടാണ്. പലരിൽനിന്നും കടംവാങ്ങുകയും, പലർക്കും കടംകൊടുക്കുകയും ചെയ്യുന്ന സമ്പ്രദായം ഭാഷാ തറവാടുകളിൽ നടക്കാറുണ്ട്. അങ്ങിനെ കടംവാങ്ങുന്ന പദങ്ങൾ പിന്നീട് സ്വന്തം തറവാട്ടു മുതലായിത്തന്നെ തീരുന്നു

മലയാളത്തിലെ അറുപതുശതമാനത്തിലധികം പദങ്ങൾ സംസ്കൃതത്തിൽനിന്നു് കടം വാങ്ങിയതാണ്. മലയാള ഭാഷയുടെ വികാസത്തിനു് സംസ്കൃതം നൽകിയ സംഭാവന എത്രയോ മഹത്തരമാണെന്നോക്കണം. ഇംഗ്ലീഷുകാരുടെ വരവോടു കൂടി 'ഷർട്ടും' 'പാൻറു'മിട്ടു് 'ബഞ്ചി'ലിരുന്നു് 'പെൻസിൽ' കൊണ്ടും 'പേന'കൊണ്ടും 'പേപ്പറി'ൽ എഴുതുവാൻ തുടങ്ങി. ഇത്രയുമധികം പദങ്ങൾ മററു ഭാഷകളിൽനിന്നു കടം വാങ്ങുന്നതു് നമ്മുടെ ദാരിദ്ര്യമല്ലേ വിളിച്ചറിയിക്കുന്നതു് എന്നു തെററിദ്ധരിക്കരുതു്. യാതൊരു അപകർഷതാബോധവും അതിൽ തോന്നേണ്ടതില്ല. വാസ്തവത്തിൽ ഭാഷയുടെ സഹവർത്തിത്വമനോഭാവവും, വികാസത്തിൻെറ സ്വഭാവവുമാണു് അതു ചൂണ്ടിക്കാണിക്കുന്നതു്. അന്യഭാഷാ ഗോത്രങ്ങളിൽനിന്നു് കടംവാങ്ങിയ പദങ്ങൾ പലതും പ്രചാരത്തിലിന്നു കാണാനില്ല. പ്രയോഗങ്ങളിൽ നിന്നു ബഹിഷ്കൃതങ്ങളായി. എന്നിട്ടും ചിലതു് അവശേഷിക്കുന്നു, പഴയ ചരിത്രപരവും സാംസ്കാരികവും മതപരവും വാണിജ്യപരവുമായ സൗഹാർദ്ദത്തിൻെറ ഓർമ്മയുണർത്തുവാനായി.

ഭാഷയുടെ ചരിത്രപരവും സാംസ്കാരികവുമായ പഠനത്തിനു് പരകീയ പദങ്ങൾ വളരെ സഹായിക്കുന്നുണ്ടു്. ഭാഷയുടെ ക്രമാനുഗതമായ വികാസത്തിൽ അന്യഭാഷാ ഗോത്രത്തിലെ പദങ്ങളുടെ സ്വാധീനം, മലയാളികളുടെ നിത്യജീവിതത്തിൽ അത്തരം പദങ്ങൾക്കു് ലഭിച്ചിട്ടുള്ള സ്ഥാനം, എന്നിവ പ്രത്യേകം ശ്രദ്ധേയമാണു്.

'സലാം!' — സലാം അസ്സൽ അറബി പദമാണു് •

---

## ലേഖകർ ശ്രദ്ധിക്കുക

*'യുറീക്ക'യ്ക്കുള്ള ലേഖനങ്ങളും കഥകളും 250 വാക്കിൽ കവിയരുത്. മാററർ കടലാസിൻെറ ഒരു വശം മാത്രം വൃത്തിയായി മഷി കൊണ്ടെഴുതുക. ചിത്രങ്ങൾ ഗ്ലോസ്സിപ്രിൻറായിരിക്കണം; ചിത്രീകരണങ്ങൾ സ്നോവൈററ പേപ്പറിൽ ഇന്ത്യൻ ഇങ്കുകൊണ്ട് വരച്ചവയും. കയ്യെഴുത്തുപ്രതികൾ മാനേജിംഗ് എഡിററർക്കയയ്ക്കുക.*

*ഇല ഒട്ടിയ്ക്കുയാണു നല്ലതു്. തണ്ടു് നൂലുകൊണ്ടു് തുന്നിക്കെട്ടുക. കൂടുതൽ ഉറപ്പുകിട്ടാൻ സൂചിയിൽ ഇരട്ട നൂൽ ചേർക്കണം.*

**ഡോ. കെ. ഉണ്ണികൃഷ്ണൻ**

# പണിതീർന്ന ഹെർബേരിയം

ബേബി അഞ്ചു ചെടികൾ ഉണ്ണ്യേട്ടൻ പറഞ്ഞതുപോലെ പശതേച്ചു ഒട്ടിച്ചു. അങ്ങിനെ ആദ്യത്തേതടക്കം ഒട്ടിച്ചതു് ആറെണ്ണമായി. ഇനി നാലെണ്ണം തുന്നിക്കെട്ടി നോക്കട്ടെ. ആകെ ആറെണ്ണം മതി എന്നാണു് ടീച്ചർ പറഞ്ഞതു്. പക്ഷെ ബേബി പത്തെണ്ണം ഉണ്ടാക്കാൻ തീരുമാനിച്ചുകഴിഞ്ഞു.

തുന്നിക്കെട്ടാൻ നൂലു് സൂചിയിൽ കോർക്കുന്നതു് ഇരട്ടയായിട്ടായിരിക്കണം എന്നാണു് ഉണ്ണ്യേട്ടൻ പറഞ്ഞതു്. അവൾ അതുപോലെ ചെയ്തു. പിന്നെ ചെടിയുടെ നടുഭാഗം ആദ്യം കെട്ടണം. അതിനു ശേഷം ഇലകൾ തണ്ടുമായി ചേരുന്ന ഭാഗങ്ങളിലെല്ലാം. ഇലയുടേയും, പൂവിന്റേയും നടുഭാഗം തുളച്ചു് അടുത്തുതന്നെ മറെറാരു ദ്വാരവും ഉണ്ടാക്കി നൂലുകൊണ്ടു കെട്ടി. പക്ഷെ ഇലകളുടെ വക്കു് പൊങ്ങി നിൽക്കുന്നു. അതു പൊട്ടിപ്പോയാലോ? ബേബി നിശ്ചയിച്ചു—ഒട്ടിക്കുന്നതാണു് നല്ലതു്. പശകൊണ്ടു് ഒട്ടിച്ചുശേഷം തണ്ടുമാത്രം നൂലുകൊണ്ടു തുന്നിക്കെട്ടാം. കൂടുതൽ ഉറപ്പായി ഇരിക്കട്ടെ.

അവൾ പത്തു ഹെർബേരിയം ഷീററും അടുക്കിവെച്ചു മറിച്ചുനോക്കി. എന്തൊരു ഭംഗി!

''എന്താ മോളെ, പേരെഴുതാറായോ?''—ഉണ്ണ്യേട്ടൻ സമയത്തിനു് എത്തിയല്ലോ!

''ഇതു നോക്കു ഉണ്ണ്യേട്ടാ, ശരിയായോ?''— അവൾ ചെറിയൊരു നാണത്തോടെ ഹെർബേരിയം ഉണ്ണ്യേട്ടനു നീട്ടി.

''അസ്സലായിട്ടുണ്ടു്''— ഉണ്ണ്യേട്ടൻ അതു നോക്കിക്കൊണ്ടു പറഞ്ഞു. ''പിന്നേയ്, അടുത്ത പ്രാവശ്യം ഇത്ര പശ തേയ്ക്കരുതു്, ട്ടോ''—

''ഇനി എങ്ങന്യാ പേരെഴുതുന്നേ?''—ബേബിയ്ക്കറിയണം.

''അതു കാണിച്ചുതരാം എന്നും പറഞ്ഞ് ഉണ്ണ്യേട്ടൻ ഷീററിന്റെ വലതുവശത്തു് താഴെയുള്ള ദീർഘചതുരത്തിന്റെ ഓരത്തു

*(196ൽ തുടരുന്നു)*

# മകൻ

ആഫീസുമുറിയുടെ വാതിൽക്കൽനിന്ന് അവസാനത്തെ ആളും കടന്നുപോയപ്പോൾ സെക്രട്ടറി അടുത്തുവന്ന് മന്ദസ്വരത്തിൽ പറഞ്ഞു: 'ഇനി ഒരു സ്ത്രീ കൂടീണ്ട്—'

നേതാവ് അടക്കാനാവാത്ത ദേഷ്യത്തിൽ മേശപ്പുറത്ത് ഊക്കോടെ ഇടിച്ചു. 'നിങ്ങൾക്കെന്നെ കൊല്ലണമെന്നുണ്ടെങ്കിൽ അതു പറഞ്ഞാപ്പോരെ? നിങ്ങളുടെ ഒരു സ്ത്രീ. നാളെ രാവിലെ വരട്ടെ. സമയം നാലരയായതു കണ്ടില്ലേ?'

നാലരയ്ക്കു കമ്മിററിയുണ്ട്. അഞ്ചിനു പൊതുയോഗം. ഏഴിനു അത്താഴവിരുന്ന്. നേരം വെളുത്ത് പച്ചവെള്ളംപോലും കഴിച്ചിട്ടില്ല. നീണ്ട യാത്രകഴിഞ്ഞെത്തിയതു മൂന്നു മണിക്കാണ്. ഒന്നു കുളിക്കാൻപോലും പററിയില്ല. നേരെ പോന്നത് ഓഫീസിലേക്കാണ്. മണി നാലരയായി.

അദ്ദേഹം നിശ്ശബ്ദനായിരുന്നു.

സെക്രട്ടറിയെ അനുഗമിച്ച് അകത്തുകടന്നയാളെ അദ്ദേഹം അസഹനതയോടെ നോക്കി. മൂടിപ്പുതച്ച മുണ്ട്. മുഷിഞ്ഞ കുട. ഊഞ്ഞാലാടുന്ന കാതുകൾ. മുറിയുടെ മൂലയ്ക്കവർ പരുങ്ങിനിന്നു. പിറകിൽ, കാൽമുട്ടുകൾ പിടിച്ചുകൊണ്ട് ആറേഴ വയസ്സായ ഒരാൺകുട്ടിയും.

'എവിടന്നാണ് വരുന്നതു്? എന്തുവേണം? എനിക്കു കുറച്ചു തിരക്കുണ്ട്—' അദ്ദേഹം എണീററു.

അവർ തലയുയർത്തിയപ്പോൾ പുതമുണ്ട് ഊർന്നുവീണു. അവരുടെ മന്ത്രിക്കുന്ന സ്വരം കാതിലെത്തിയപ്പോൾ, ആ നെററിയിലെ നാസ്യാരമുദ്രയും കൈകളിലെ ഓട്ടുവളത്തഴമ്പും അദ്ദേഹത്തോടു പരിചയം പറഞ്ഞു: ഹാര്?

അറിയാതെ പറഞ്ഞുപോയി: 'ഹെൻറ കുഞ്ഞാത്തലമ്മ!'

ഓർമ്മയുടെ ചുരുളുകൾ മുഴുവൻ കെട്ടഴിഞ്ഞുവീണു. അദ്ദേഹത്തിനപ്പോൾ തോന്നി: മഹായോഗത്തിൽ പ്രസംഗിക്കാൻ തയ്യാറെടുത്തു നിൽക്കുന്ന ജനനേതാവല്ല താൻ. കമ്മിററിയിൽ പങ്കെടുക്കേണ്ട വിദഗ്ദ്ധനുമല്ല. അകലത്തെ ഒരു കുഗ്രാമത്തിൽ മാമ്പഴം പെറുക്കിയും കാര കളിച്ചും കുളം ചാടിയും തിമർത്തു നടക്കുന്ന ഒരു ചെക്കനാണ്. അച്ഛൻ മരിച്ചു, അമ്മാവന്മാർ പിരിഞ്ഞു കഷ്ടപ്പെട്ടും അവനെ ഒരു നിലയിലാക്കാൻ അതിമോഹംകൊണ്ട അ

*അക്ഷമനായ സെക്രട്ടറിയോട് അദ്ദേഹം പറഞ്ഞു: 'കാർ തിരിച്ചിട്ട് അമ്മയെ അതിൽ കയററിയിരുത്തൂ. എനിയ്ക്കിന്നു കമ്മിററിയിലും പൊതുയോഗത്തിലും പങ്കെടുക്കാൻ സാദ്ധ്യമല്ലെന്നു ഫോൺ ചെയ്യൂ.'*

**ലളിതാംബിക അന്തർജ്ജനം**

മ്മയും മരിച്ചു. കുഞ്ഞാത്തലമ്മ മാത്രമായിരുന്നു അവന് ഏക സഹായം. കുഞ്ഞാത്തലമ്മയുടെ ഓട്ടുവളയിട്ട വെളുത്തകൈകൊണ്ടു ഉരുട്ടിക്കൊടുത്ത ഉരുള: അതേ അവൻ നിറച്ചുണ്ടിട്ടുള്ളു. അവരുടെ വാത്സല്യമുണ്ടുവളർന്ന അവൻ പക്ഷേ, മററൊരാളായി. സ്നേഹവും കടപ്പാടും നന്ദിയുമെല്ലാം കാപട്യമാണെന്നറിയത്തക്കവണ്ണം വർഗ്ഗസമരത്തിൽ അറിവുനേടി. പ്രസംഗപീഠങ്ങളിലൂടേയും പ്രതിനിധിസഭകളിലൂടേയും ഉയർന്നുകയറി, ജനനേതാവായി. തികച്ചും മററൊരാളായി.

'ഗോയിന്ദുട്ടി ക്ഷമിക്കു, ട്ടോ. വല്ല്യാത്ത ശല്യായേ്യരിക്കും—' ആ ശബ്ദത്തിൽ ബോധമുണർന്നു: 'ഇല്ലൊക്കെ നശിച്ചു. അന്ന്യേൻ പഠിച്ച പാസ്സായിട്ട് ഏറ്റ്യേ ജോലിയ്ക്കു തെണ്ടീന്നു വെയ്ക്ക്യാ. മുന്ത്യേ ജാതിക്കാർക്ക് ഇപ്പോ പഠിപ്പും ഉദ്യോഗോം പാടില്ല്യാന്നു പറേണ കേട്ടു. സഭേം പ്രസംഗോം ആയി ഓനങ്ങനെ പോയി. ഒരു പെങ്ക്ടാവ്ള്ളത് പെരനെറഞ്ഞു നിക്ക്ണു. ഗോയിന്ദുട്ട്യേ ഒന്നു കണ്ടാ എല്ലാററിനും വഴീണ്ടാവുംന്നാ ആളോള് പറഞ്ഞത്—' ഒരു നെട്ടവീർപ്പോടെ തന്റെ പൗത്രനെ അവർ മുന്നോട്ടു നീക്കിനിർത്തി: 'ഒന്നും ല്ല്യേങ്കി, ഈ ഉണ്ണിയെ സ്ക്കൂളിൽ ചേർത്തുതര്വോ. ഉച്ചക്കഞ്ഞ്യേങ്കിലും കിട്ട്വല്ലോ—ഭഗവാനേ, ഗുരുവായൂരപ്പാ, രക്ഷിയ്ക്കണേ—'

ഞെട്ടിത്തരിച്ചു നിന്നുപോയി. അന്നപൂർണ്ണേശ്വരിയായ കുഞ്ഞാത്തലമ്മ. തന്നെ വളർത്തിയ കുഞ്ഞാത്തലമ്മ. കൊടുത്തു കൊടുത്തു കൊണ്ടുമാത്രം നശിച്ച കുഞ്ഞാത്തലമ്മ. തന്റെ ഉരുളകൊണ്ടു വളർന്നവന്റെ മുമ്പിൽ ഇരക്കുന്നു…………

എല്ലാ നിയന്ത്രണങ്ങളും വിട്ടുപോയി. അവരുടെ കാലിൽ കെട്ടിപ്പിടിച്ചു. 'മാപ്പുതരൂ, അമ്മേ, മാപ്പു തരൂ. ഗോയിന്ദുട്ടി പാപിയാണ്. ദുഷ്ടനാണ്…………' കുററബോധത്തിൽ കുതിർന്ന വാക്കുകൾ ചോർന്നുവീണു.

പുറത്ത് മീററിങ്ങിനു പോകാനുള്ള കാർ ഹോണടിച്ചു തളരുന്നു. അക്ഷമനായ സെക്രട്ടറിയോട് അദ്ദേഹം പറഞ്ഞു: 'കാർ തിരിച്ചിട്ട് അമ്മയെ അതിൽ കയററിയിരുത്തൂ. ഒഴിച്ചുകൂടാത്ത ചില കാര്യങ്ങളുള്ളതുകൊണ്ട് എനിയ്ക്കിന്നു കമ്മിററിയിലും പൊതുയോഗത്തിലും പങ്കെടുക്കാൻ സാദ്ധ്യമല്ലെന്നു ഫോൺചെയ്യൂ.' ■

('മനുഷ്യപുത്രി' സംഗ്രഹിച്ചത്: ടി. ആർ. എസ്സ്.)

(193ൽനിന്ന് തുടരുന്നു)

മഷിയിൽ ഒന്നിനുതാഴെ ഒന്നായി എഴുതാൻ തുടങ്ങി. ജീനസ്, സ്പീഷീസ്, സാധാരണപേർ, കുടുംബം, സ്ഥലം, തിയ്യതി ശേഖരിച്ചതു്.

"എന്താ, ഇതൊക്കെ, എനിക്കൊന്നും മനസ്സിലാവ്ണി ല്ല്യ"—ബേബി പറഞ്ഞു.

"പറയാം. ഒരു ചെടി ലോകത്തിൽ എല്ലാ ഇടത്തും ഒരേ പേരിലറിയപ്പെടണമെന്നില്ല. പക്ഷേ, എല്ലാവരും അറിയുന്ന ഒരു പേരുവേണ്ടേ? എന്നാലല്ലെ അതെപ്പററി എന്തെങ്കിലും പറഞ്ഞാൽ എല്ലാവർക്കും മനസ്സിലാവൂ. അപ്പോൾ അതിനു് അതിനെ ആദ്യം കണ്ടെത്തുന്നയാൾ ഒരു പേരിടുന്നു. സാങ്കേതികനാമം. ഒരു ചെടിയ്ക്ക്, അല്ലെങ്കിൽ ഒരു ജന്തുവിനു്ഒരു സാങ്കേതികനാമം നൽകിയാൽ, അതു ലോകം മുഴുവൻ അംഗീകരിച്ചോളണം എന്നു നിയമമുണ്ട്". തുമ്പച്ചെടിയെടുത്തു കാട്ടി ഉണ്ണ്യേട്ടൻ തുടർന്നു: "ഇതു് തുമ്പയല്ലേ? ഇതിന്റെ സാങ്കേതികനാമം *ലൂക്കസ് ആസ്പര* എന്നാണ്. ഇതിൽ *ലൂക്കസ്* എന്നത് 'ജീനസ്' എന്നതിനു നേരേയും *ആസ്പര* എന്നത് സ്പീഷീസ് എന്നതിനു് നേരെയും എഴുതണം".

"അപ്പോ, ഉണ്ണ്യേട്ടാ, കുടുംബം എന്നാ പറഞ്ഞാലോ?"

"നമ്മടെ വീട്ടിലെ അംഗങ്ങളെ ഒക്കെ ചേർത്തിയല്ലേ നമ്മുടെ കുടുംബം എന്നു പറയുന്നതു്. അതുപോലെ സ്വഭാവഗുണം കൊണ്ടു് ബന്ധം ഉണ്ടാക്കിയിട്ടുള്ള സസ്യങ്ങൾ ചേർന്നതാണ് കുടുംബം. തുമ്പച്ചെടി. ലാബിയേററ കുടുംബത്തിൽ പെട്ടും"

"എല്ലാ ചെടീടെം പേരറിയില്ലെങ്കിലോ?"

"അതു സാരമില്ല. അറിയുന്ന നാടൻ പേരും, സ്ഥലവും, തിയ്യതിയും ശേഖരിച്ച ആള്ടെ പേരുമെല്ലാം അതാതു സ്ഥാനത്തു് എഴുതുക"

ബേബിയ്ക്കു സംശയമെല്ലാം തീർന്നു. ബാക്കിയുള്ള ഹെർബേരിയം ഷീററിൻെറ അവസാനത്തെ പണികൾ ചെയ്യാൻ തുടങ്ങി അവൾ. തുമ്പ, മുക്കുററി, ശംഖുപുഷ്പം, മേന്തോന്നി, ചെമ്പരത്തി, മുല്ല, സൂര്യകാന്തി, കുറുന്തോട്ടി, ഉമ്മത്തു് എന്നീ ചെടികൾ പൂവ്വുകളടക്കം ബേബിയുടെ ഹെർബേരിയത്തിൽ സ്ഥാനംപിടിച്ചിരുന്നു •

(അവസാനിച്ചു)

*തൊട്ടടുത്ത പോസ്റ്റാഫീസിലേക്കായാലും ദൽഹിയിലേക്കായാലും ബാംഗ്ളൂരിലേക്കായാലും ലഡാക്കിലേക്കായാലും ഒരേ തപാൽ കൂലിയാണ്*

**വി. കെ. ദാമോദരൻ**

# തപാൽക്കൂലി

കത്തുകൾ കിട്ടുമ്പോൾ സന്തോഷം തോന്നാത്തവരായി ആരെങ്കിലുമുണ്ടാവുമോ? ഉണ്ടാവില്ല. പോസ്റ്റ്മാൻ കൈനീട്ടം തന്നാൽ അന്നത്തെ ദിവസം എന്തു നല്ല ദിവസം! ചിലപ്പോൾ ദുഃഖവാർത്തകളും കാണും. എന്നാലും പോസ്റ്റുമാനോട് എനിയ്ക്കു സ്നേഹമാണ്. അതുപോകട്ടെ. ഒരു തപാൽ സ്റ്റാമ്പ് കാണുമ്പോൾ നിങ്ങളെന്താണാലോചിക്കുക? ഇതില്ലായിരുന്നെങ്കിൽ സ്റ്റാമ്പുശേഖരണമെന്ന ഹോബിയുണ്ടാവുകയില്ലെന്നായിരിക്കും. എന്നാൽ നിങ്ങൾ ശ്രദ്ധിച്ചിട്ടില്ലാത്ത ഒരു കാര്യമുണ്ട്. പറയാം. നമ്മുടെ നാട്ടിലെ ഏതു മൂലയിൽനിന്നായാലും നാം കത്തിന്മേൽ പതിക്കേണ്ട സ്റ്റാമ്പ് ഒന്നുതന്നെ. ലോകത്തിലെ എല്ലാ രാജ്യങ്ങളിലും ഇതുതന്നെ പതിവ്. തൊട്ടടുത്ത പോസ്റ്റാഫീസിലേക്കായാലും ദൽഹിയിലേക്കായാലും ബാങ്കളൂരിലേക്കായാലും ലഡാക്കിലേക്കായാലും ഒരേ തപാൽക്കൂലിയാണ്. അതെന്താ അങ്ങിനെയെന്നു നിങ്ങൾ ആലോചിച്ചിട്ടുണ്ടോ? നിങ്ങളുടെ കത്തു ഡൽഹിക്കെത്തണമെങ്കിൽ ചിലപ്പോൾ ബസ്സ്, തീവണ്ടി, വിമാനം ഇവ മൂന്നും കയറിയിറങ്ങേണ്ടിവരും. തുച്ഛമായ സംഖ്യയ്ക്ക്, നിങ്ങളുടെ രഹസ്യങ്ങളും ആവശ്യങ്ങളും ഇത്രയും ഭദ്രമായി ഇത്രയും വേഗം നിങ്ങളാവശ്യപ്പെടുന്നവരുടെ വീട്ടുപടിക്കലോളം എത്തിക്കുന്ന ഈ മഹദ്പ്രവർത്തനത്തിനു ദൂരം ഒരു പ്രശ്നമില്ലെന്നോ?

കണക്കുകൾ, കിട്ടേണ്ട ആളുടെ കയ്യിൽ കിട്ടുമ്പോൾ ഞെട്ടുന്ന ചില സത്യങ്ങൾ കാട്ടിത്തരും. കണക്കെന്നു കേൾക്കുമ്പോൾ ചിലർക്കൊക്കെ നെററി ചുളിയുന്നുണ്ടോ? എന്നാൽ ചാൾസ് ബാബ്ബേജ് എന്നൊരു ഇംഗ്ലീഷ് യുവാവ് ഒന്നര നൂററാണ്ടിനു മുമ്പ് തന്റെ രാജ്യത്തെ തപാൽസമ്പ്രദായത്തെ, കണക്കുപയോഗിച്ച് അപഗ്രഥിച്ചു നോക്കി. അദ്ദേഹത്തിന്റെ നിഗമനമോ? ഒരു കത്തു സ്വീകരിച്ച്, തരം തിരിച്ച് കെട്ടി 'യാത്ര'യാക്കുകയും, പിന്നീട് യാത്ര കഴിയുമ്പോൾ വീണ്ടും തരംതിരിച്ച് വേ

*(200ൽ തുടരുന്നു)*

# നിങ്ങളുടെ ഉത്തരങ്ങൾ

*പത്രാധിപരുടെ ചോദ്യത്തിന് വളരെയേറെ കൂട്ടുകാർ ഉത്തരം പറഞ്ഞു. എല്ലാ ഉത്തരങ്ങളും ഇവിടെ പ്രസിദ്ധീകരിയ്ക്കാൻ പററിയിട്ടില്ല; അതിൻെറ ആവശ്യവുമില്ലെന്നു തോന്നി: കാരണം, മിക്കവരും ഏതാണ്ട് ഒരേ ഉത്തരമാണ് നൽകിയത്. അതായത്, കല്ല് ഭൂമിയുടെ കേന്ദ്രത്തിൽ ചെന്നു നിൽക്കുന്നു എന്ന്.*

*ഉത്തരമയച്ചവരുടെ പേരും മേൽവിലാസവും ചുവടെ ചേർക്കുന്നു:-*

എ. എം. രവി
*ചെട്യാത്ത് യു. പി. സ്കൂൾ*
*പുളപ്പണം*

കെ. കൊച്ചപ്പൻ
*ഗവ. ഹൈസ്കൂൾ*
*ഒല്ലൂർ*

കെ. ആർ. ശ്രീകുമാർ
*സെൻറ് ജോസഫ്സ് സ്കൂൾ*
*കോഴിക്കോട്–1*

ടി. ചന്ദ്രചൂഡൻ
*ഇന്ദിരാമന്ദിരം*
*ഞാറയ്ക്കൽ*

ബി. രാജപ്രസാദ്
*നടുവിലഴികം*
*മയ്യനാട്*

ജി. വേണുഗോപാൽ
*കിളിമാനൂർ*

ചോദ്യം: ഭൂമിയുടെ ഉത്തരധ്രുവത്തേയും ദക്ഷിണധ്രുവത്തേയും കൂട്ടിയിണക്കുന്ന ഒരു തുരങ്കമുണ്ടാക്കിയെന്നു വെയ്ക്കുക. ഉത്തരഭാഗത്തുനിന്ന് ഒരു കല്ല് തുരങ്കത്തിൽകൂടി താഴോട്ടിട്ടാൽ ദക്ഷിണധ്രുവത്തിലൂടെ ആ കല്ല് പുറത്തുവരുമോ?

**മേരി. സി. പോൾ**
പെരുമ്പിലാവ്

ഇല്ല. കാരണം എല്ലാ വസ്തുക്കളേയും ഭൂമി അതിൻെറ കേന്ദ്രത്തിലേയ്ക്ക് ആകർഷിക്കുന്നു. കേന്ദ്രംവരെ കല്ലുചെന്നാൽ അവിടെത്തന്നെ നിൽക്കും●

**കെ. വിജയൻ**
മയ്യനാട്

ആ കല്ല് ഭൂമിയുടെ കേന്ദ്ര ഭാഗത്തു ചെന്നു് നിശ്ചലമായി നിലകൊള്ളും●

**പി. വിജയൻ**
ഒല്ലൂക്കര

കല്ല് ഭൂമിയുടെ കേന്ദ്രംവരെ മാത്രമേ വരികയുള്ളൂ. കേന്ദ്രം വിട്ട് താഴോട്ടു പോകുന്നില്ല●

**പി. ആർ. തിമത്തി**
തൃശ്ശൂർ–1

ആ കല്ല് ഭൂമിയുടെ നടുവിൽ, അതായത് ഭൂമിയുടെ 'സെൻറർ ഓഫ് ഗ്രാവിററി'യിൽ എത്തുമ്പോൾ അവിടെത്തന്നെ നിൽക്കുന്നു. കാരണം, ഭൂമിയുടെ ആകർഷണം ആ കല്ലിൽ എല്ലാ വശത്തുനിന്നും ഒരു പോലെ പതിയ്ക്കുന്നു●

# നിങ്ങളുടെ ഉത്തരങ്ങൾ

## വി. കെ. നാരായണൻ
മററം

കല്ല് ഭൂമിയുടെ മദ്ധ്യംവരെ പോകും. അതിന്നപ്പുറം കടക്കാൻ വയ്യ. മദ്ധ്യത്തുനിന്ന് തെക്കോട്ട് ആകർഷിക്കുന്നില്ല. തെക്കുനിന്ന് മദ്ധ്യത്തിലേയ്ക്കേ ആകർഷണമുള്ളൂ.

## വി, ചന്ദ്രൻ
തൃശ്ശൂർ

ഇല്ല. എന്തുകൊണ്ടെന്നാൽ ഭൂമിയുടെ Centreൽ മാത്രമേ ആകർഷണമുള്ളൂ.

## ടി. ചന്ദ്രചൂഡൻ
ഞാറയ്ക്കൽ

പുറത്തേയ്ക്കു വരില്ല. കാരണം, ഭൂമി $23\frac{1}{2}$% ചരിഞ്ഞു നിൽക്കുന്നു.

## കെ. ആർ. ശ്രീകുമാർ
കോഴിക്കോട്-1

ഒന്നാമതായി, കുഴി കുഴിക്കാൻ സാദ്ധ്യമല്ല. അഥവാ ഒരു കുഴിയുണ്ടാക്കി എന്നു സങ്കല്പിച്ചാൽ അതിൽ വായു കടന്ന് അന്തരീക്ഷമർദ്ദം സമമാകുന്നു. ഭൂമിയുടെ ആകർഷണശക്തി നഷ്ടപ്പെടുന്നു. കല്ലിടുമ്പോൾ വായുവിലുണ്ടാവുന്ന ഉരസൽ കൊണ്ട് മദ്ധ്യഭാഗത്തെത്തും മുമ്പേ കത്തിപ്പോകുന്നു. കത്താത്ത വസ്തുവാണെങ്കിൽ അത് കേന്ദ്രബിന്ദുവിൽ വന്നു നിൽക്കുന്നു.

എം. കെ. ഗംഗാധരൻ
*ചെടയ്യാത്ത് യു. പി. സ്കൂൾ*
*പുതുപ്പണം*

വി. യു. അബ്ദുറഹിമാൻ
*ഇരിങ്ങല്ലൂർ*

നാദ്കലിൻ
*ഹൈസ്കൂൾ, എരുമപ്പെട്ടി*

വി. ചന്ദ്രൻ
*ലക്ഷ്മി നിവാസ്,*
*തൃശ്ശൂർ–1*

വി. കെ. നാരായണൻ
*സെൻറ് ഫ്രാൻസീസ്*
*ഹൈസ്കൂൾ, മററം*

പി. ആർ. തിമത്തി
*സി. എസ്. എച്ച്. എസ്.*
*തൃശ്ശൂർ–1*

പി. വിജയൻ
*പാറേക്കാട്ട് ഹൌസ്*
*ഒല്ലൂക്കര*

പി. പി. നാരായണൻ
*പൊന്നാറത്തുപറമ്പത്ത്*
*വടകര-5*

കെ. വിജയൻ
*ഹൈസ്കൂൾ, മയ്യനാട്*

മേരി സി. പോൾ
*ടി. എം. ഹൈസ്കൂൾ*
*പെരുമ്പിലാവ്*

(197ൽനിന്ന് തുടരുന്നു)

ണ്ടപ്പെട്ടവക്കെത്തിക്കുകയും ചെയ്യുകയെന്ന ആപ്പീസ്സ ജോലിക്ക് ചിലവാകുന്നതിൻെറ എത്രയോ ചെറിയൊരംശമേ കത്തിൻെറ 'യാത്രക്കൂലി'യാവുന്നുള്ളൂ. അതിനാൽ ദൂരംനോക്കി തപാൽക്കൂലി ഈടാക്കുന്നതു് ഭോഷത്വമാണ്. പതിനായിരക്കണക്കിലുള്ള പോസ്റ്റാഫീസുകളിലോരോന്നിലേക്കും പ്രത്യേകം പ്രത്യേകം കൂലിയാണെങ്കിൽ, തീവണ്ടിയാപ്പീസുകളിൽ ടിക്കററു് കൊടുക്കുമ്പോലത്തെ വിഷമമാവും കത്തയക്കാൻ. ഈ വിഷമങ്ങൾ ഒഴിവാക്കാമെന്നു നിർദ്ദേശിച്ച ബാബ്ബേജ്തന്നെയാണ് ലോകത്തിലാദ്യമായി ഒരു കാമ്പ്യൂട്ടറുണ്ടാക്കാൻ ശ്രമിച്ചതും. എന്താണ് കംപ്യൂട്ടറെന്നല്ലേ? പിന്നീട പറഞ്ഞുതരാം, യുറീക്കയുടെ താളുകളിലൂടെ●

---

# ശാസ്ത്രലേഖന മൽസരം

കേരള ശാസ്ത്രസാഹിത്യപരിഷത്തിൻെറ വാഷികത്തോടനുബന്ധിച്ച് നടത്തപ്പെടുന്ന ശാസ്ത്രലേഖനമത്സരത്തിലേയ്ക്ക് ലേഖനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു.

1. ഹൈസ്കൂൾ വിദ്യാത്ഥികൾക്കുവേണ്ടി—"ഞാൻ എന്തിനു് ശാസ്ത്രം പഠിക്കണം?"
2. കോളേജ് വിദ്യാത്ഥികൾക്കുവേണ്ടി—"ആധുനിക ശാസ്ത്രത്തിനു് ഇന്ത്യയുടെ സംഭാവന"
3. വിദ്യാർത്ഥികളല്ലാത്തവക്കുവേണ്ടി — "ശാസ്ത്രസാഹിത്യം മലയാളത്തിൽ"

ഒന്നും രണ്ടും വിഭാഗങ്ങളിൽ ലേഖനത്തിൻെറ വലിപ്പം ഫുൾസ്കാപ്പ് പത്തുപേജ്. മൂന്നാം വിഭാഗത്തിൽ ദൈർഘ്യ പരിമിതി ഇല്ല.

മൂന്നുവിഭാഗത്തിലും രണ്ടുസമ്മാനങ്ങൾ വീതം നൽകുന്നതാണ്.

ലേഖനങ്ങൾ 1970 നവമ്പർ 15-ാംതിയതിക്കു മുമ്പായി പി. ഗോപാലകൃഷ്ണക്കുറുപ്പ്, നമ്പർ 23/583, കൽപദ്രു, കാരിക്കാമുറി റോഡ്, കൊച്ചി-11 എന്ന മേൽവിലാസത്തിൽ അയക്കുക.

*രക്തത്തിലുള്ള നിറമില്ലാത്ത ശ്വേതാണുക്കൾ നമ്മെ രോഗാണുക്കളിൽനിന്ന് രക്ഷിക്കാൻ ശ്രമിക്കുന്നു: പ്ലേററലററുകൾ മുറിവുകളിൽനിന്ന് ചോര നഷ്ടപ്പെടാതിരിക്കാനും*

ഡോ. കെ. പവിത്രൻ

# ചോരയുടെ കഥ

നമ്മുടെ ഭാരത്തിന്റെ ഏകദേശം ഏഴ് ശതമാനം വരും നമ്മുടെ ശരീരത്തിലെ ചോരയുടെ ഭാരം. ഈ ചോര രക്തക്കുഴലുകളിൽക്കൂടി തുടർച്ചയായി ഒഴുകിക്കൊണ്ടിരിക്കുന്നു. ദ്രാവകരൂപത്തിലുള്ള പ്ലാസ്മയും അതിൽ കലർന്നുകിടക്കുന്ന കുറെ ഖരവസ്തുക്കളും കൂടി ചേർന്നതാണല്ലൊ രക്തം. ഖരവസ്തുക്കളുടെ കൂട്ടത്തിലുള്ള ചുവന്ന നിറമുള്ള രോഗാണുക്കൾ മൂലമാണ് രക്തത്തിന്ന് ചുവപ്പുനിറം ഉണ്ടാകുന്നത്. ഇവയെക്കൂടാതെ നിറമില്ലാത്ത ഖരവസ്തുക്കളും ഉണ്ട്. ഇവയാണ് ശ്വേതാണുക്കളും പ്ലേററലററുകളും.

ശ്വേതാണുക്കളുടെ എണ്ണം ശോണാണുക്കളെ അപേക്ഷിച്ച് കുറവാണ്. ഒരു ഘനമില്ലിലിററിൽ ഏകദേശം 52 ലക്ഷം ശോണാണുക്കളുള്ളപ്പോൾ ശ്വേതാണുക്കൾ അയ്യായിരം മുതൽ ഒമ്പതിനായിരംവരെയെ ഉണ്ടാവുകയുള്ളു. കുട്ടികളിൽ ഇവയുടെ എണ്ണം മുതിർന്നവരേക്കാൾ കൂടുതലുണ്ടായിരിക്കും. രക്തത്തിൽ ഇവയുടെ തോത് പല സമയത്തും വളരെയേറെ വ്യത്യാസപ്പെടും. രാവിലെ ഉള്ളതിൽനിന്ന് വ്യത്യസ്ഥമായിരിക്കും വൈകുന്നേരത്ത്. ഈ ശ്വേതാണുക്കളെ പൊതുവായി അഞ്ചു തരമായി തിരിച്ചിട്ടുണ്ട്. പല സുഖക്കേടുകളിലും ശ്വേതാണുക്കളുടെ മൊത്തം എണ്ണവും വിവിധതരം ശ്വേതാണുക്കളുടെ എണ്ണവും വളരെയേറെ വ്യത്യാസപ്പെടുന്നതുമൂലം ചില രോഗനിർണ്ണയത്തിന്ന് രക്തം പരിശോധിക്കുകയും ഇവയുടെ എണ്ണം തിട്ടപ്പെടുത്തുകയും ചെയ്യാറുണ്ട്.

സാധാരണ കോശങ്ങളെപ്പോലെ കോശദ്രവവും ന്യൂക്ലിയസ്സും ശ്വേതാണുക്കൾക്കുണ്ട്. ഏകകോശ ജീവിയായ അമീബായെപോലെ ഈ ശ്വേതാണുക്കളും സഞ്ചരിക്കുന്നു. ഇപ്രകാരം സഞ്ചരിക്കാനുള്ള കഴിവുള്ളതുകൊണ്ട് ഇവയെ രക്തക്കുഴലുകൾക്കു പുറത്തുള്ള ശരീരഭാഗങ്ങളിലും കണ്ടെത്താൻ സാധിക്കും. സാധാരണ ഗതിയിൽ ഇവ രക്തക്കുഴലിൽനിന്ന് പുറത്തുകടന്ന് മററു കോശങ്ങളിലെത്തുകയും വീണ്ടും രക്തക്കുഴലിലേക്ക് തിരിച്ചു വരികയും ചെയ്യും. ശരീരഭാഗത്ത് എവിടെയെങ്കിലും ചതവൊ

മററോ ഉണ്ടാകുമ്പോൾ ആ ഭാഗത്തേക്ക് ധാരാളം ശ്വേതാണുക്കൾ രക്തക്കുഴലുകളിൽനിന്ന് കടന്നുവരും. ചതഞ്ഞ ഭാഗം പൂർവ്വസ്ഥിതിയിലെത്തിക്കുന്നതിൽ ഇവയ്ക്കു ഒരു പ്രധാന പങ്കുണ്ട്.

ഒരു വിഭാഗത്തിൽപെട്ട ശ്വേതാണുക്കൾ സൂക്ഷ്മമായ വസ്തുക്കളേയും ബാക്ടീരിയാകളേയും വിഴുങ്ങുകയും ഇപ്രകാരം അവയെ നശിപ്പിക്കുകയൊ പുറത്തേയ്ക്കു കളയാൻ സഹായിക്കുകയൊ ചെയ്യുന്നുണ്ട്. ഈ കഴിവുമൂലം പല രോഗങ്ങളിൽനിന്നും ശ്വേതാണുക്കൾ നമ്മെ രക്ഷിക്കുന്നുണ്ട്. രക്തത്തിലൊ മററു ശരീര ഭാഗത്തൊ കടന്നുകൂടുന്ന ബാക്ടീരിയായെ ശ്വേതാണുക്കൾ വിഴുങ്ങുന്നതു് അമീബാകൾ ആഹാരം ഉള്ളിലാക്കുന്നതുപോലെയാണ്.

രക്തത്തിലുള്ള പ്ലേററലററുകൾ ഉരുണ്ട ചെറിയ തളികകൾ പോലുള്ളവയാണ്. ശ്വേതാണുക്കളേക്കാൾ ചെറുതാണ് ഇവ. ഒരു ഘനമില്ലി ലിററർ രക്തത്തിൽ ഏകദേശം രണ്ടരലക്ഷത്തോളം പ്ലേററലററുകൾ ഉണ്ടാകും. ഇവയുടെ ധർമ്മത്തിൽ പ്രധാനപ്പെട്ടതു് മുറിവുകളിൽനിന്ന് രക്തം വാർന്നുപോകുന്നതു് നിയന്ത്രിക്കലാണ്. മുറിയുന്ന രക്തക്കുഴലുകളുടെ അഗ്രങ്ങൾ സങ്കോചിക്കുന്നതിന് പ്ലേററലററുകളും അവയിൽ പററിപ്പിടിച്ചിരിക്കുന്ന മററു വസ്തുക്കളും പ്രേരിപ്പിക്കുന്നതുമൂലം കൂടുതൽ ചോര മുറിവിൽക്കൂടി നഷ്ടപ്പെടുന്നില്ല. കൂടാതെ മുറിഞ്ഞ രക്തക്കുഴലിന്റെ അററത്ത് ഇവതമ്മിൽ പററിപിടിച്ചിരുന്ന് രക്തക്കുഴൽ അടക്കാൻ ശ്രമിക്കുകയും ചെയ്യും. രക്തക്കുഴൽ മുറിയുമ്പോൾ മാത്രമെ ഇവ ഇപ്രകാരം പ്രവർത്തിക്കുകയുള്ളുവെന്നതിനാൽ സാധാരണ രക്തക്കുഴലുകളിൽ ഇവ കട്ടയാകുന്നില്ല●

---

# നിങ്ങളുടെ ഉത്തരങ്ങൾ

ആഗസ്റ്റ്മാസത്തെ ചോദ്യത്തിനു കിട്ടിയ ഉത്തരങ്ങൾ 198, 199 പേജുകളിൽ ചേർത്തിരിയ്ക്കുന്നു. സെപ്ററമ്പർ ലക്കത്തിൽ പ്രസിദ്ധീകരിച്ചിരുന്ന 'പത്രാധിപരുടെ ചോദ്യ'ത്തിന്നുള്ള ഉത്തരം 207-ാം പേജിൽ ചേർത്തിട്ടുണ്ട്. നിങ്ങളുടെ ഉത്തരങ്ങളിൽ നിന്നു തെരഞ്ഞെടുക്കപ്പെടുന്നവ അടുത്ത ലക്കത്തിൽ പ്രസിദ്ധീകരിയ്ക്കുന്നതാണ്. 207-ാംപേജിൽത്തന്നെ ചേർത്തിട്ടുള്ള ഈ ലക്കത്തിലെ ചോദ്യത്തിനുള്ള ഉത്തരങ്ങൾ കിട്ടേണ്ടതു് നവമ്പർ 1-ാംതിയതിയാണെന്നോർക്കുക.

*ഒരു പുസ്തകം വായിച്ചുകഴിഞ്ഞാൽ ആ ഗ്രന്ഥകർത്താവിനെക്കുറിച്ചുള്ള കാര്യങ്ങളും അതോടൊപ്പം ഉള്ളടക്കത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായവും ഞാൻ കുറിച്ചുവെയ്ക്കുന്നു.*

**കെ. ഗീതാദേവി**

# എന്റെ ഹോബി

എന്റെ ഹോബി വായനയാണ്. ഞാൻ കൂടുതൽ സമയവും വായനയ്ക്കായി നീക്കിവെയ്ക്കുന്നു. കുറേ സമയം ക്ലാസ്സുബുക്കുകൾ വായിച്ചുകഴിഞ്ഞാൽ ആ വിഷയത്തോടൊരു മടുപ്പു തോന്നും. തത്ഫലമായി വായിയ്ക്കുന്നതു മനസ്സിലാക്കുവാൻ പ്രയാസമേറുന്നു. അത്തരം സന്ദർഭങ്ങളിൽ മനസ്സിന്നിണങ്ങിയ പ്രവൃത്തി ഈ താല്ക്കാലികാസ്വാസ്ഥ്യം മാററുകയും, മനസ്സിനു് നവോന്മേഷം നല്കുകയും ചെയ്യുന്നു. വായന, എന്നെ സംബന്ധിച്ചിടത്തോളം ഇത്തരം മടുപ്പു മാററുവാനൊരുപാധിയാണെന്നതൊരു പരമാർത്ഥം മാത്രമാണ്.



*ലേഖിക*

കയ്യിൽ കിട്ടിയ, കൊള്ളാവുന്ന പുസ്തകങ്ങളേതും ഞാൻ വായിയ്ക്കാറുണ്ടു്. ഇന്നു ജീവിച്ചിരിയ്ക്കുന്നവരും, ഇല്ലാത്തവരുമായ ശ്രേഷ്ഠകവികളുടെ സുന്ദരമധുരമായ കവിതകളും, ഉന്നത നോവലിസ്റ്റുകളുടെ പ്രസിദ്ധിയേറിയ നോവലുകളും ഞാൻ സശ്രദ്ധം വായിയ്ക്കാറുണ്ടു്. ഇത്തരം നോവലുകളിൽ മുഴുകിയിരുന്നു് പല കാര്യങ്ങളും ഞാൻ വിസ്മരിയ്ക്കാറുണ്ടു്. പലപ്പോഴും പഠനസമയങ്ങളിലേയ്ക്കു് എന്റെ ഈ വായന കടന്നു ചെല്ലാറുണ്ടെങ്കിലും ഇതുകൊണ്ടൊരു ദോഷവുമെനിയ്ക്കുണ്ടായിട്ടില്ലെന്നുള്ളതു് സത്യമാണ്.

വായിയ്ക്കുവാൻ താല്പര്യമുള്ള വിഷയം തിരഞ്ഞെടുക്കുന്നതിൽ ഞാൻ വളരെ ശ്രദ്ധ പതിപ്പിയ്ക്കാറുണ്ടു്. കൂടുതൽ താല്പര്യമുള്ള കാര്യങ്ങൾക്കു മുൻഗണന കൊടുത്തു്, അതേക്കുറിച്ചുള്ള പുസ്തകങ്ങളാണു് വായിയ്ക്കുവാൻ തിരഞ്ഞെടുക്കാറുള്ളതു്. വായിയ്ക്കുക മാത്രമല്ലാ, വായിച്ചതിനെക്കുറിച്ചു് അപ്പപ്പോൾ കുറിച്ചുവെയ്ക്കു

ലും എൻെറ പതിവാണ്. ഒരു പുസ്തകം വായിച്ചുകഴിഞ്ഞാൽ ആ ഗ്രന്ഥകർത്താവിനെക്കുറിച്ചുള്ള കാര്യങ്ങളും അതോടൊപ്പം പുസ്തകത്തിൻെറ തലക്കെട്ടും, ഉള്ളടക്കവും, അതേക്കുറിച്ചെൻെറ അഭിപ്രായവും ഞാൻ എഴുതി സൂക്ഷിക്കുകയും. ഒഴിവുള്ളപ്പോൾ അതു് മറിച്ചുനോക്കുകയും ചെയ്യും. വായിച്ച പുസ്തകം അഥവാ വിഷയം ഇഷ്ടപ്പെട്ടതായാലും, മറിച്ചായാലും ഇത്രയെല്ലാം ചെയ്യും. അതു് എനിക്കു വളരെ പ്രിയംകരമാണുതാനും.

വായനയോടു് കിടപിടിക്കത്തക്കതായ മറെറാരു വിനോദവും എനിക്കിതുവരെ കണ്ടെത്തുവാൻ കഴിഞ്ഞിട്ടില്ല. ഭാഷ കൈകാര്യം ചെയ്യുവാൻ വായന ഒന്നാംതരമാണ്. പുതിയ പുതിയ ശൈലികൾ കണ്ടെത്തുവാൻ കഴിയുന്നു. വാചകങ്ങൾ, അതിൻെറ ഘടനയ്ക്കൊരു തെററും കൂടാതെ എഴുതുന്നതിന്നു് സഹായിക്കുന്നു. ഇതിനു പുറമെ അറിവു വർദ്ധിപ്പിക്കുന്നതിന്നും. പഠന വിഷയങ്ങളെക്കുറിച്ചു പ്രതിപാദിച്ചിട്ടുള്ള പുസ്തകങ്ങൾ ഞാൻ ധാരാളം കൈകാര്യം ചെയ്യാറുണ്ടു്.

വായിക്കുമ്പോൾ പലതും എഴുതണമെന്നു തോന്നാറുണ്ടു്. കവിതകൾ വായിച്ചാസ്വദിക്കുമ്പോൾ കവിതയെഴുതണമെന്ന മോഹം നാമ്പെടുക്കുന്നു. പക്ഷെ, കവിതയെഴുതുവാൻ നൈസർഗ്ഗികമായ, ആത്മാവിൽ അലിഞ്ഞുചേർന്ന ഒരു കഴിവു വേണമെന്ന പരമാർത്ഥമറിയാവുന്നതുകൊണ്ടതിനു മുതിരാറില്ല.

'വായന'യ്ക്കു് എൻെറ വലംകൈയ്യായി നിൽക്കുന്നതു് വായനശാലയാണ്. വായന, മിക്കവാറും എല്ലാ ദിവസങ്ങളിലും യഥാക്രമം നടന്നുകൊണ്ടിരിക്കുന്നതു വായനശാലയുടെ സഹായം മൂലമാണ് ●

---

## ക്ഷമാപണപൂർവ്വം

ന്യൂസ്പ്രിൻറ് കിട്ടാഞ്ഞതുമൂലം ഈ ലക്കത്തിൻെറ പേജുകൾ കുറയ്ക്കേണ്ടിവന്നു. കുറയ്ക്കേണ്ടിവന്ന പേജുകളിൽ 'ബിന്ദു'വിൻെറ നോവൽ പെട്ടുപോയി. ഈ അസൌകര്യം മാന്യവായനക്കാർ പൊറുക്കുമാറാകണം. ഇനി ഇത്തരം അസൌകര്യങ്ങൾ വരാതിരിക്കാൻ നടപടികൾ എടുത്തുകഴിഞ്ഞു. നോവൽ അടുത്ത ലക്കത്തിൽ തുടരും.

—മാനേജിംഗ് എഡിററർ

# ബാലവാടി

## അനാഥ

കുളി കഴിഞ്ഞു് മാലതി ഡ്രോയിങ്ങ് റൂമിലേയ്ക്കു വന്നു. തെക്കുവശത്തെ മുറിയിൽ കിടക്കുന്ന വിജയനെ ജനാലയിലൂടെ നോക്കി. കണ്ണീർ പൊടിഞ്ഞു. ഒരു ദീർഘനിശ്വാസത്തോടെ പറഞ്ഞു: ''എന്റീശ്വരാ! എനിക്കീ വിധി വന്നല്ലോ—''

അവൾ വിജയന്റെയടുത്തേയ്ക്കു പോയി. വിജയൻ തിരിഞ്ഞു കിടക്കാൻ ശ്രമിക്കയായിരുന്നു.



കാഥിക

''ഇപ്പോൾ നോവുന്നുണ്ടോ?'' അവൾ സഹായിക്കാനടുത്തുകൊണ്ടു ചോദിച്ചു.

''ഹില്ല. ഭേദമുണ്ടു്.''

''ആ കാറും ഡ്രൈവറും ഒന്നും മുമ്പു കണ്ടിട്ടില്ലേ?''. മാലതി പതുക്കെ ചോദിച്ചു.

''നീ എന്താണീ പറയുന്നതു് മാലതി? ആളൊഴിഞ്ഞ സ്ഥലത്തുവെച്ചാണതുണ്ടായതു്. പിന്നിൽനിന്നു പെട്ടെന്നു വന്ന കാർ എന്നേം സൈക്കിളും ഒക്കെക്കൂടി തള്ളിയിട്ടു. വളരെ നേരം കഴിഞ്ഞാണു് ബോധം വന്നതു്. എങ്ങനേ്യാ ഇവിടെ എത്തിച്ചേർന്നുന്നേ, ള്ളൂ''–വിജയൻ വ്യക്തമാക്കി.

പുറത്തു വരാന്തയിൽ വിജയ പാവക്കുട്ടിയെ കളിപ്പിച്ചുകൊണ്ടിരിക്കയായിരുന്നു. വിനോദ് അവൾക്കു ചുററും പാട്ടു പാടിക്കൊണ്ടു് ട്രൈസിക്കിൾ ഓടിക്കുന്നു.

ഒരു കാർ പടിക്കൽ വന്നു നിന്നു.

''ഡോക്ടർ അമ്മാമൻ എത്തിപ്പോയി'', കുട്ടികൾ ഓടിവന്നു പറഞ്ഞു. ഡോക്ടർ ശേഖർ അവരുടെ ബന്ധുവാണു്. അദ്ദേഹം ചിരിച്ചുകൊണ്ടു് അകത്തേയ്ക്കെത്തി.

ഡോക്ടർ വിജയനെ പരിശോധിച്ചു.

"പേടിക്കാൻ ഒന്നുമില്ല്യ."

"എങ്കിലും എനിക്കു പേടിയാണ്" മാലതി കരഞ്ഞു. അവൾക്കച്ഛനില്ല്യ. അമ്മയില്ല്യ. സഹോദരങ്ങളായ വിജയയേയും വിനോദിനേയും നോക്കി രക്ഷിക്കേണ്ടതു വിജയനാണ്. അവളുടെ വയററിലെ കുഞ്ഞു പിറന്നാൽ അച്ഛനെന്നു വിളിക്കേണ്ടതു വിജയനെയാണ്. കഴിഞ്ഞ കൊല്ലമാണ് അവരുടെ വിവാഹം നടന്നത്.

ആഴ്ചകൾ കഴിഞ്ഞു. വിജയനു സുഖമായി. ഒരു നാൾ പാർക്കിൽനിന്നു മടങ്ങുമ്പോൾ പിന്നിൽനിന്നു ചീറിപ്പാഞ്ഞു വന്ന ഒരു കാർ വിജയനെ മറിച്ചിട്ടു. ദീനരോദനത്തോടെ അയാൾ അവിടെ കിടന്നു പിടച്ചു. ചുററും കൂടിയവരിൽ ചിലർ ഡോക്ടർ ശേഖറിനെ വിളിക്കാനോടി.

ഡോക്ടറുടെ കാറിൽനിന്നു നാലഞ്ചു പേർ ചേർന്ന് വിജയനെ എടുത്ത് ഇറക്കുന്ന കാഴ്ച കണ്ടപ്പോൾ മാലതി ബോധംകെട്ടു വീണു.

സുബോധം വന്നപ്പോൾ മാലതി എഴുന്നേല്ക്കാൻ ശ്രമിച്ചു. അടുത്തു നിന്നിരുന്ന ഡോക്ടർ ശേഖർ അവളെ വിലക്കി.

"അമ്മോ! എവിടെ എന്റെ ........എന്റെ........വിജയൻ?"

ഡോക്ടർ പെട്ടെന്നു തിരിഞ്ഞുനിന്നു കണ്ണൊപ്പാൻ തുടങ്ങിയപ്പോൾ മാലതിക്കു മനസ്സിലായി അവൾക്കിനി ആരുമില്ല്യെന്ന് •

**—ബേബി രഞ്ജിനി**

# പ്രശ്നം

ഒരു കപ്പലിന്റെ പുറമെയുള്ള കയർഗോവണിയുടെ പടികൾ തമ്മിൽ ഒരടി അകലമുണ്ട്. ഏററവുമടിയിലെ പടി വെള്ളത്തിൽ മുങ്ങിക്കിടക്കുകയാണ്. കപ്പൽ നടുക്കടലിലെത്തിയപ്പോൾ വേലിയേററമുണ്ടായി; വെള്ളം മൂന്നടി പൊങ്ങി. ഇപ്പോൾ ഗോവണിയുടെ എത്ര പടികൾ വെള്ളത്തിനടിയിൽ മുങ്ങിക്കിടപ്പുണ്ടാവും?

**—ഈപ്പൻ തോമസ്**

ഏററവുമടിയിലെ പടി മാത്രമേ അപ്പോഴും മുങ്ങിയിട്ടുണ്ടാവൂ. കാരണം, വേലിയേററമുണ്ടാവുമ്പോൾ കപ്പലും അതോടൊപ്പം പൊങ്ങും.

## ഉത്തരം

# കഴിഞ്ഞ ലക്കത്തിലെ ചോദ്യം

അന്തരീക്ഷഭാരം അപാരമാണ്. ഓരോ ചതുരശ്ര ഇഞ്ചിലും ഇത് 15 റാത്തൽ ഭാരമേൽപ്പിയ്ക്കുന്നു ഇത്രയും വലിയ ഭാരമേൽക്കുന്ന ഭൂമിയിലെ ജീവജാലങ്ങൾ എന്താണ് ഞെങ്ങുകയോ ഞെരുങ്ങുകയോ ചെയ്യാത്തത



## ഉത്തരം

*ശരീരത്തിനകത്തെ മർദ്ദം ശരീരത്തിനു പുറത്തുള്ള മർദ്ദത്തിനു സമമായിരിയ്ക്കുന്നിടത്തോളം കാലം ജീവജാലങ്ങളുടെ ശരീരത്തിന് ഞെങ്ങലോ ഞെരുങ്ങലോ അനുഭവപ്പെടുകയില്ല. ജീവജാലങ്ങളുടെ ശരീരത്തിനകത്ത് അന്തർമ്മർദ്ദമുണ്ട്; ഈ അന്തർമ്മർദ്ദം അന്തരീക്ഷമർദ്ദത്തിനു തുല്യവുമാണ്. ഒപ്പംതന്നെ, ശരീരത്തിനകത്തുള്ള ഈ മർദ്ദത്തെ ബാഹ്യമർദ്ദത്തിനു തുല്യമാക്കി എല്ലാ സമയം ക്രമീകരിച്ചു നിർത്താനുള്ള ഒരു നിയന്ത്രണോപാധികൂടി ശരീരത്തിലുണ്ട്. ബാഹ്യാകാശചാരികൾ മർദ്ദം ക്രമീകരിച്ച സ്പേയ്സ് സ്യൂട്ട് ധരിയ്ക്കുന്നതെന്തിനാണ്? മർദ്ദം തീരെ കുറഞ്ഞ ബാഹ്യാകാശത്തു ചെല്ലുമ്പോൾ, ഇല്ലെങ്കിൽ, ശരീരത്തിനകത്തെ മർദ്ദം അപകടം വരുത്തിവെയ്ക്കും.*



# പത്രാധിപരുടെ ചോദ്യം

വേഗത്തിൽ സഞ്ചരിച്ചുകൊണ്ടിരിയ്ക്കുന്ന വാഹനത്തിന് പെട്ടെന്നു ബ്രേക്കിടുമ്പോൾ യാത്രക്കാർ ഒന്നടങ്കം മുമ്പോട്ടായുന്നു. എന്താണ് ഇതിനു കാരണം



നിങ്ങളുടെ ഉത്തരങ്ങൾ
മാനേജിംഗ് എഡിററക്കു കിട്ടേണ്ട അവസാനതിയതി 1-11-70

*സമകാലീനശാസ്ത്രജ്ഞരുടെ പ്രതിഭ യുദ്ധോപകരണങ്ങൾക്കു മുന കൂർപ്പിയ്ക്കാൻ പോയപ്പോൾ പാസ്റ്ററുടെ പ്രതിഭ നന്മയെ മാത്രം പോററിരുന്നു.*

**രേവതി**

# പേയ്‌വിഷത്തോട് വിട!

'അമ്മേ—' മകൻെറ മുഖം ദയനീയമായി വിളിച്ചു. തുരിശുവെള്ളത്തിൻെറ നിറമുള്ള അവൻെറ കണ്ണിലെ ഒഴിഞ്ഞ നോട്ടം അമ്മയുടെ മുഖത്ത് തറച്ചിരുന്നു. പുളിയിട്ട കഴുകിയ ചെമ്പോലയുടെ നിറത്തിൽ നാക്ക് പുറത്തേയ്ക്കു നീണ്ടുകിടന്നു; ഉമിനീർ അതിൽ ധാര കോരിയിരുന്നു. മകൻെറ ദൈന്യത മരവിപ്പിച്ച അമ്മയെ പിന്നിലുയൎന്ന ശബ്ദം തൊട്ടുണർത്തി:

'ഇങ്ങോട്ടു നോക്കൂ—' ആ ശബ്ദത്തിനു നേരെ യാന്ത്രികമായി അമ്മയുടെ തല തിരിഞ്ഞു. ആ സ്വരം കാതിലലയിയുന്നു: 'മനുഷ്യരിൽ ഞാനിതു് ഇതുവരെ ഉപയോഗിച്ചിട്ടില്ല. അതുകൊണ്ടുതന്നെ നിങ്ങളുടെ മകനെ രക്ഷിയ്ക്കുമെന്നു ഞാൻ വാക്കു പറയില്ല. ഒരുപക്ഷേ, രക്ഷകിട്ടിയെന്നു വരാം. അത്രയേ പറയാനാവൂ. രക്ഷ കിട്ടിയാൽ നിങ്ങൾ ഭാഗ്യവതിയാവും—'

അമ്മയുടെ കണ്ണുകളിൽ എവിടന്നോ ഒരു തെളിച്ചം.
'അങ്ങയെ ഈശ്വരൻ രക്ഷിയ്ക്കട്ടെ!'
'നമ്മളെ ഈശ്വരൻ രക്ഷിയ്ക്കട്ടെ!'
കാലം: പത്തൊമ്പതാം നൂററാണ്ട്.
സ്ഥലം: പാരീസിലെ പാസ്റ്റർ ഇൻസ്റ്റിററ്യൂട്ട്.

ഇൻസ്റ്റിററ്യൂട്ട് ലബോറട്ടറിയിലെ പരീക്ഷണമേശയ്ക്കരികെ നിന്നുകൊണ്ട് എല്ലാം ഈശ്വരനിലൎപ്പിച്ചു, വിശാലമായ നെററിത്തടവും വെട്ടിനിർത്തിയ താടിമീശയുമുള്ള മനുഷ്യൻെറ പേർ ലൂയി പാസ്ററർ. അദ്ദേഹത്തിൻെറ മുമ്പിൽ തൻെറ മകൻെറ ജീവൻ യാചിച്ചു നിന്ന അമ്മയുടെ പേർ മദാം മീഷർ. പരീക്ഷണമേശമേൽ കിടന്ന ഒമ്പതു വയസ്സുകാരൻ രോഗി: ജോസഫ് മീഷർ. എല്ലാ ഡോക്ടർമാരാലും കയ്യൊഴിയ്ക്കപ്പെട്ട അവൻെറ ദുഖക്കേടിൻെറ പേർ: പേയ്‌വിഷം!

ഒമ്പതു ദിവസം തുടർച്ചയായി പേയ്‌വിഷത്തിൻെറ സീറം പാസ്റ്റർ ജോസഫിനു കുത്തിവെച്ചു. മൂന്നാഴ്ച കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു വിശ്വാസം വന്നു: ജോസഫ് ജീവിയ്ക്കും! ദിവ

സങ്ങൾ നീങ്ങി. ആഴ്ചകളായി–മാസങ്ങളായി–ഒന്ന്, രണ്ട്, മൂന്ന്. മൂന്നാഴ്ചയുംകൂടി കഴിഞ്ഞ ദിവസം, പരിപൂർണ്ണാരോഗ്യവാനായി ജോസഫ് മീഷർ പരീക്ഷണശാലയുടെ പടിയിറങ്ങി. പേയ് വിഷത്തോട വിടപറഞ്ഞ ആദ്യത്തെ മനുഷ്യജീവി! അവൻ നടന്നുപോവുന്നതു നോക്കി പരീക്ഷണശാലയുടെ വാതിൽക്കൽ നിന്നിരുന്നു ഒരാൾ. കാഴ്ചയ്ക്കു തീർത്തും സാധാരണക്കാരനായ ഒരു വെറും മനുഷ്യൻ. അന്നേ വിശ്വപ്രസിദ്ധിയാർജ്ജിച്ചിരുന്ന, അടപ്പനും പേയ്‌വിഷവും മനുഷ്യരാശിയ്ക്കു നീട്ടിയ സംത്രാസം തുടച്ചുനീക്കാൻ ഭൂമിയിൽ പിറന്ന, ലൂയി പാസ്റ്റർ....

1888-ൽ സ്വന്തം പേരിലുയന്ന ഇൻസ്റ്റിററ്യൂട്ടിന്റെ ഉദ്ഘാടനവേളയിൽ അറുപത്താറുകാരനായ ലൂയി പാസ്റ്റർ ഇങ്ങിനെ പറഞ്ഞു: 'രണ്ടു തത്വസംഹിതകളാണ് മാത്സര്യബുദ്ധിയോടെ നമ്മെ തിണ്ടാടാൻ നിൽക്കുന്നതു്. ഒന്ന്—ചോരയുടേയും മരണത്തിന്റേയും തത്വസംഹിത. നശീകരണത്തിന്റെ, എന്നെന്നും ലോകജനതയെ പോർമുഖത്തേയ്ക്കു വലിച്ചിഴയ്ക്കുന്ന ഭ്രാന്തബുദ്ധിയുടെ സംഹിത. രണ്ട്—സമാധാനത്തിന്റേയും അദ്ധ്വാനത്തിന്റേയും ആരോഗ്യത്തിന്റേയും സംഹിത. ആപത്തുകളിൽനിന്നെന്നും മനുഷ്യനെ രക്ഷിച്ചെടുക്കാനുള്ള പോംവഴികളുടെ നീതിസംഹിത.' രണ്ടാമതു പറഞ്ഞ തത്വസംഹിതയിൽ അടിയുറച്ചു വിശ്വസിയ്ക്കുകയും ആ വിശ്വാസത്തിൽ ലൂയി പാസ്റ്ററെപ്പോലെ വിജയം വരിയ്ക്കുകയും ചെയ്തവരുടെ എണ്ണം ചരിത്രത്തിൽ ഏറെച്ചുരുങ്ങും. സമകാലീനശാസ്ത്രജ്ഞരിൽ പലരുടേയും പ്രതിഭ യുദ്ധോപകരണങ്ങൾ മൂനകൂട്ടിയ്ക്കാൻ കച്ചകെട്ടിയപ്പോൾ പാസ്റ്ററുടെ ചിന്ത നമ്മയെ മാത്രം നോററിരുന്നു. ജോലി ചെയ്യുക, വിശ്രമമില്ലാതെ ജോലി ചെയ്യുക: അവസാനംവരെ ആ തത്വത്തിലദ്ദേഹം അടിയുറച്ചു നിന്നു.

1895 സെപ്ററമ്പർമാസം 27-ാംതിയതി. അദ്ദേഹത്തിനു നീട്ടപ്പെട്ട പ്രാതൽ — ഒരു കപ്പു പാൽ — അദ്ദേഹം നിരസിച്ചു. ക്ഷീണിതനായി അദ്ദേഹം പറഞ്ഞു: 'എനിയ്ക്കു വയ്യ—' അദ്ദേഹത്തിനു വയ്യാത്തതായി ഒന്നും അദ്ദേഹം കണ്ടിരുന്നില്ല. ജീവിതത്തിലാദ്യമായിട്ടാവും അദ്ദേഹം ആ വാക്കുച്ചരിച്ചിരിക്കുക; അവസാനമായും. ആ എഴുപത്തിമൂന്നുകാരൻ. ഫ്രാൻസ് പിറവി നൽകിയ ഒരപൂർവ്വജന്മം.

ലൂയി പാസ്റ്റർ.
ജനനം: 1822 ഡിസമ്പർ 27
മരണം: 1895 സെപ്ററമ്പർ 27 •

# 'യുറീക്ക' കണ്ടപ്പോൾ

## എൻ. വി. കൃഷ്ണവാരിയർ

തിരുവനന്തപുരം-3

അതിവേഗത്തിൽ 'യുറീക്ക' വളരുന്നത് ആശ്ചര്യസന്തോഷങ്ങളോടെ നോക്കിക്കൊണ്ടിരിക്കുയാണ്. അഭിനന്ദനങ്ങൾ! •

## ടി. ശേഷയ്യങ്കാർ

ബോംബെ-22

'യുറീക്ക' അത്യധികം നന്നാവുന്നുണ്ട്. ശാസ്ത്രസാഹിത്യപരിഷത്ത് (മലയാളം) ബോംബെയുടെ കാര്യദർശിയെന്ന നിലയിൽ അഭിനന്ദനങ്ങളറിയിക്കുന്നു. Keep it up! •

## ടി. കെ. നന്ദിനിക്കുട്ടി

ആലുവ

കഴിഞ്ഞ ദിവസമാണ് ഞാൻ 'യുറീക്ക' ആദ്യമായി കണ്ടത്. ഒരു ശാസ്ത്രാദ്ധ്യാപികയായ എനിക്ക് ആ പ്രസിദ്ധീകരണം നന്നേ ഇഷ്ടപ്പെട്ടു. കുട്ടികളിൽ ശാസ്ത്രാഭിരുചി വളർത്താനുള്ള നിങ്ങളുടെ സംരംഭത്തിന് എന്റെ എളിയ അഭിനന്ദനങ്ങൾ •

## എ. ബി. സിദ്ദിക്ക്

കൊച്ചന്നൂർ

ഞാൻ ഒരദ്ധ്യാപകവിദ്യാർത്ഥിയാണ്. 'യുറീക്ക' ജൂലായ് ലക്കം മുതലാണ് എനിക്കു വായിക്കാൻ കിട്ടിയത്. വായിച്ചപ്പോൾ പലതും അതിൽനിന്നു പഠിക്കേണ്ടതുണ്ടെന്നു മനസ്സിലായി. അതുകൊണ്ടു തുടന്നു കിട്ടുവാനുള്ള ഏർപ്പാടു ഞാൻ ചെയ്തിട്ടുണ്ട്. പക്ഷേ, ജൂൺലക്കം വാങ്ങാൻ സാധിച്ചില്ല. ദയവുചെയ്തു ജൂൺലക്കം എനിക്ക് അയച്ചുതരിക. അതിന്റെ വിലയും പോസ്റ്റേജിനു് ഉള്ള സ്റ്റാമ്പും എഴുത്തിനോടൊപ്പം അയക്കുന്നു •

*(ഇത്തരം കത്തുകൾ ധാരാളം ഓഫീസിൽ കിട്ടിക്കൊണ്ടിരിക്കുന്നു. ജൂൺലക്കം മാത്രമല്ല, 'യുറീക്ക'യുടെ ഒരു ലക്കവും പ്രസിദ്ധീകരണത്തിയതി കഴിഞ്ഞാൽ ബാക്കി വന്നിട്ടില്ല. മുൻലക്കങ്ങൾ ആവശ്യപ്പെടുന്നവർ ഇത് ശ്രദ്ധിക്കാനപേക്ഷ—പത്രാധിപർ)*

# 'യുറീക്ക' കണ്ടപ്പോൾ

**എം. എൻ. സുബ്രഹ്മണ്യൻ**
തിരുവനന്തപുരം-1

'യുറീക്ക' വളരെ നന്നാവുന്നുണ്ട്. ഉള്ളടക്കം ലളിതവും സുന്ദരവുമായിരിക്കുന്നു. അച്ചടിയും കെട്ടും മട്ടും ആകട്ടെ, ഹൃദയാവർജ്ജകവും, ഗംഭീരവും ആയിട്ടുണ്ട്. അടുത്ത ലക്കം 'യുറീക്ക' എന്നു വരും എന്നു പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുയാണ് എൻെറ മകൾ. അതുതന്നെ ഈ മാസികയുടെ മേന്മയ്ക്കുള്ള തെളിവാണല്ലോ.

**സി. സി. ബാലഗോപാലൻ**
ഗവ. യു. പി. സ്കൂൾ, ഫറോക്ക്

'യുറീക്ക' വായിച്ചു. മിക്ക ലേഖനങ്ങളും ഇഷ്ടപ്പെട്ടു. കുറേക്കൂടി ലേഖനങ്ങൾ വേണം. 'യുറീക്ക' ഞങ്ങളെ വലുതാവാൻ സഹായിയ്ക്കണം.

**മാധവൻ, വെളപ്പായ**
എ. എൻ. യം. യു. പി. എസ്സ്., മണിത്തറ

'യുറീക്ക'യുടെ ആഗസ്റ്റ് ലക്കം വായിച്ചു. കഴിഞ്ഞ ലക്കങ്ങൾ വായിയ്ക്കാൻ കഴിയാഞ്ഞതിൽ ഖേദം തോന്നി. കുട്ടികളിൽ അവരറിയാതെത്തന്നെ ശാസ്ത്രീയബോധം ഉളവാകുന്നതിനും അതു വളർത്തിയെടുക്കുന്നതിനുമുള്ള ഈ സംരംഭം പ്രശംസാർഹമാണ്.

**എൻ. പ്രകാശ്**
തുരുത്തിശ്ശേരി

'യുറീക്ക'യുടെ സംവിധാനരീതി നഴ്സറി വിദ്യാർത്ഥികളുടെ നിലവാരത്തിനനുസരണമായി താഴ്ത്തണം. കുട്ടിക്കവിതകൾ, ലേഖനങ്ങൾ, കാർട്ടൂണുകൾ ഇവയെല്ലാം പ്രസിദ്ധീകരിയ്ക്കണം. ഇവയെല്ലാം ശാസ്ത്രവിജ്ഞാനത്തെ സ്പർശിച്ചുകൊണ്ടുള്ളതായിരിയ്ക്കണം. എന്നാൽ വായനാശീലവും ശാസ്ത്രീയവിജ്ഞാനവും കൈമുതലായി വളർന്നുവരുന്ന ഒരു തലമുറയെ വാർത്തെടുക്കാൻ സാധിയ്ക്കും.

*(നിർദ്ദേശങ്ങൾക്കു നന്ദി. മിഡിൽസ്കൂൾ കരിക്കുലത്തിൽപ്പെടുന്ന ശാസ്ത്രവിഷയങ്ങൾക്കു പ്രാമുഖ്യം കൊടുക്കാനാണ് 'യുറീക്ക' ശ്രദ്ധിയ്ക്കുന്നത്. നഴ്സറി വിദ്യാർത്ഥികളുടെ നിലവാരത്തിലേയ്ക്കു ചെല്ലാൻ തൽക്കാലം അസൌകര്യങ്ങളുണ്ട്. —പത്രാധിപർ)*

## ലേഖനമത്സരം

### ആഗസ്ററ് മാസത്തെ സമ്മാനം

കുമാരി കെ. ഗീതാദേവി
(10-ാംസ്റ്റാൻേർഡ്, C.N.N.G.H.S. ചേർപ്പ്)
നേടിയിരിക്കുന്നു. ലേഖനം ('എൻെറ ഹോബി')
ഈ ലക്കത്തിൽ ചേർത്തിട്ടുണ്ട്. കുമാരി ഗീതാദേവിക്കു്
ഈ ലക്കം മുതൽ ഒരു വർഷത്തേയ്ക്കു് 'യുറീക്ക' കിട്ടുന്നതാണ്.

### സെപ്ററമ്പർ മാസത്തെ സമ്മാനം

ഇ. നന്ദകുമാർ
(സ്റ്റാൻേറർഡ് X നാഷനൽ ഹൈസ്കൂൾ, ഇരിങ്ങാലക്കുട)
നേടിയിരിയ്ക്കുന്നു. ലേഖനം ('എനിയ്ക്കിഷ്ടപ്പെട്ട ശാസ്ത്രജ്ഞൻ')
നവമ്പർ ലക്കത്തിൽ ചേർക്കുന്നതാണ്.





### ഒക്ടോബർ മാസത്തെ മത്സരം

*വിഷയം:* 'എനിക്കു് പറക്കാൻ കഴിഞ്ഞിരുന്നെങ്കിൽ!'
*ലേഖനത്തിൻെറ നീളം:* 250 വാക്കു്
*ലേഖനം കിട്ടേണ്ട തിയതി:* ഒക്ടോബർ 20, 1970

*ഇതു് ശ്രദ്ധിയ്ക്കുക:-* മത്സരത്തിനയയ്ക്കുന്ന ലേഖനങ്ങൾ മലയാളത്തിലാണ് എഴുതേണ്ടതു്. ഈ വസ്തുത നേരത്തെ എടുത്തു പറയാഞ്ഞതു് വിജ്ഞാപനങ്ങളിൽനിന്നു് വ്യക്തമാവുമെന്നു കരുതിയാണ്. സെപ്ററമ്പർ മത്സരത്തിലേക്കു് ഇംഗ്ലീഷിൽ എഴുതിയ രണ്ടുമൂന്നു ലേഖനങ്ങൾ കിട്ടിയപ്പോഴാണ് ഈ അനവധാനത കണ്ണിൽപെട്ടതു്. ഒന്നുകൂടി: ഹെഡ്മാസ്റ്ററുടെ സർട്ടിഫിക്കററ് ലേഖനത്തോടൊപ്പം വേണമെന്നില്ല; സ്കൂൾ സീലോടെ സ്കൂളധികൃതരിലാരെങ്കിലും സർട്ടിഫൈ ചെയ്താലും മതി.

Regd. No. K. 114
Posted on 1-10-'70

യുറീക്ക
കുട്ടികളുടെ ശാസ്ത്ര മാസിക

ഒന്ന് (5) ഒക്ടോബർ '70
വില 30 പൈസ



ഒരു കേരള ശാസ്ത്ര സാഹിത്യപരിഷത്ത് പ്രസിദ്ധീകരണം

വാർഷിക വരിസംഖ്യ 3 രൂപ